ക്രൈസ്തവ കാഹളം

മേയ് 2017

# കാത്തിരിക്കുന്നു ഹൃദയവയലുകൾ








കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, വലിയ സഹനശീലത്തിലും പീഡകളിലും ഞെരുക്കങ്ങളിലും വൈഷമ്യങ്ങളിലും മർദനങ്ങളിലും ലഹളകളിലും അധ്വാനങ്ങളിലും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.




ക്രൈസ്തവ കാഹളം

മേയ് 2017
വാല്യം 78 ലക്കം 5

# ഉള്ളടക്കം



# വിളിയാണിത്... വിധിയല്ല

ദൈവവിളിയെപ്പറ്റി ധാരാളം ചർച്ചകൾ നടക്കുന്ന കാലമാണിത്. ചർച്ചകൾ പലപ്പോഴും ഒറ്റപ്പെട്ട സംഭവങ്ങളിലൂന്നി പരിഹാസ ചർച്ചകളിലാണ് അവസാനിക്കുന്നത്. ക്രിസ്തീയമായ എല്ലാറ്റിനെയും പുച്ഛിക്കുന്നത് ഇപ്പോൾ ഒരു ഫാഷനായി മാറിയിരിക്കുന്നു. ക്രൈസ്തവ നാമ ധാരികളായ ചില പ്രമുഖരുണ്ട്. സ്വയം ബുദ്ധിജീവികളെന്ന് ആത്മ പ്രശംസ നടത്തി സ്വപ്ന ലോകത്ത് വിഹരിക്കുന്നവർ. കുരിശുപോലും അവർക്ക് പരിഹാസവസ്തുവായി. നാലാൾക്കൊപ്പം നിന്ന് കുരിശിനെ പൗരോഹിത്യത്തെ, കരിസ്മാറ്റിക് പ്രസ്ഥാനങ്ങളെ ഒക്കെ ആക്ഷേപിച്ച് സ്റ്റാറ്റസ് അപ്ഡേറ്റ് ചെയ്യുന്ന അൽപ്പന്മാരുടെ എണ്ണം കൂടിവരുന്നു. പലരുടെയും വീമ്പു പറച്ചിലുകൾ വായിച്ചാൽ തോന്നും കത്തോലിക്കാ ദൈവശാസ്ത്രം രൂപംകൊണ്ടത് ഇവരുടെയൊക്കെ തറവാട്ടുമുറ്റത്താണെന്ന്.

ഇത്രയൊക്കെ പറയുവാൻ കാരണം ദൈവവിളിയെ കുറിച്ച് സഭ പുലർത്തുന്ന അടിസ്ഥാന സമീപനങ്ങളെ ഇക്കൂട്ടർ വിമർശന വിധേയമാക്കുന്നത് കണ്ടിട്ടാണ്. വിമർശിക്കരുതെന്നല്ല പക്ഷെ അത് ബുദ്ധിക്ക് നിരക്കാത്ത വാദഗതികളാകുമ്പോൾ പിന്നെ എന്തു ചെയ്യും.

ദൈവവിളി യേശുവിനെ പിൻചെല്ലുന്നതിനുള്ള വിളിയാണ്. എങ്ങനെയാണ് തന്നെ പിൻചെല്ലേണ്ടതെന്ന് യേശു തന്നെ പറഞ്ഞിട്ടുണ്ട്. "ആരെങ്കിലും എന്നെ അനുഗമിക്കുവാൻ ആഗ്രഹിക്കുന്നെങ്കിൽ അവൻ തന്നെതന്നെ പരിത്യജിച്ച് അനുദിനം തന്റെ കുരിശുമെടുത്തുകൊണ്ട് എന്നെ അനുഗമിക്കട്ടെ"(ലൂക്ക.9:23)

സ്വയം പരിത്യജിക്കലാണ് അനുഗമിക്കുക എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. സ്വയം പരിത്യജിക്കുന്നവരിൽ അവശേഷിക്കുന്നത് പിന്നെ ദൈവേഷ്ടം മാത്രമാണ്. അപ്പോൾ അനുദിനം ചുമക്കുന്ന കുരിശ് കേവലം സഹനങ്ങളല്ല. ദൈവഹിതമാണ്. വിളി കേൾക്കുന്നവന്റെ പ്രത്യുത്തരം ഒരു പ്രാവശ്യം നൽകി അവസാനിപ്പിക്കുന്ന ഒന്നല്ല. പിന്നെയോ ജീവിതത്തിന്റെ എല്ലാ നിമിഷവും സംഭവിക്കേണ്ട ഒന്നാണ്. ദൈവഹിതം നിരന്തരം അന്വേഷിക്കുമ്പോൾ ദൈവം നമ്മുടെ ചാരെ കാണും. അത് കുടുംബങ്ങളിലായാലും പൗരോഹിത്യ സന്ന്യസ്ത സമർപ്പിത ജീവിത ജീവിതങ്ങളിലായാലും ഇതുതന്നെയാണ് സംഭവിക്കേണ്ടത്.

ദൈവവിളി യാഥാർത്ഥ്യമാക്കുന്ന മൂന്ന് വ്യത്യസ്ഥ ജീവിതാന്തസ്സുകളിൽ എവിടെ എങ്കിലും ദൈവഹിതം അന്വേഷിക്കുന്നതിൽ കുറവ് വന്നാൽ സ്വാർത്ഥതയുടെ വേലിയേറ്റത്തിൽ ഈ യാഥാർത്ഥ്യങ്ങൾ തകർന്നും പോകും ദൈവവിളിക്ക് കൃത്യതയോടെ കാതോർക്കുവാനും പ്രത്യുത്തരം നൽകുവാനും നമുക്ക് കഴിഞ്ഞാൽ സഭയുടെ ഭാവി കൂടുതൽ ശോഭനമാകും.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943
bovasmathew@gmail.com



## പിതൃമൊഴി

# വിളിക്കപ്പെട്ടവൻ: സ്നേഹിതനും സാക്ഷിയും

വിളിയും ദൗത്യവും ക്രിസ്തീയ ജീവിതത്തിൽ കൂട്ടിചേർക്കപ്പെട്ട അലങ്കാരമല്ല. അത് ആ ജീവിതത്തിന്റെ സത്തയാണ്. പ്രത്യേക നിയോഗമോ ദൗത്യമോ ഇല്ലാതെ ആരും ഈ ലോകത്ത് ജനിക്കുന്നില്ല. മനുഷ്യബുദ്ധിയിൽ മാത്രം ആർക്കും ഇത് തിരിച്ചറിയുവാൻ സാധിക്കുന്നുമില്ല. ''എന്നാൽ പരിശുദ്ധാത്മാവ് നിങ്ങളുടെ മേൽ വന്ന് കഴിയുമ്പോൾ നിങ്ങൾ ശക്തി പ്രാപിക്കും. ജറുസലെമിലും യൂദയാ മുഴുവനിലും സമരിയായിലും ഭൂമിയുടെ അതിർത്തികൾവരേയും നിങ്ങൾ എനിക്ക് സാക്ഷികളായിരിക്കുകയും ചെയ്യും''(അപ്പ. പ്രവർത്തങ്ങൾ 1 : 8). ലോകാതിർത്തികളോളം കർത്താവിനു സാക്ഷികളായിരിക്കുകയെന്നുള്ളത് എല്ലാവരുടെയും നിയോഗവും ദൗത്യവുമാണ്. ജീവിതത്തിന്റെ വ്യത്യസ്തമായ സാഹചര്യങ്ങളിലും, ജീവിതാന്തസ്സിലുമാണ് നാമിത് നിർവ്വഹിക്കേണ്ടത്. കുടുംബം, പൗരോഹിത്യം, സന്യാസ - സമർപ്പിത ജീവിതം എന്നിവയാണ് കത്തോലിക്കാസഭ ഈ സാക്ഷ്യത്തിനായി നിർദ്ദേശിക്കുന്ന ജീവിതാന്തസുകൾ. ഇവയിൽ ഒന്ന് മറ്റൊന്നിനെക്കാളും മുന്നിലെന്നോ പുറകിലെന്നോ സഭ പഠിപ്പിക്കുന്നില്ല. ഇവ എല്ലാം തന്നെ കർത്താവിന് സാക്ഷ്യം നൽകുവാൻ ആളുകൾ തെരഞ്ഞെടുക്കുന്ന വ്യത്യസ്തമായതും അതിൽ തന്നെ പ്രത്യേകതകൾ ഉള്ളതുമാണ്. കുറച്ചാളുകൾ തെരഞ്ഞെടുക്കുന്ന ജീവിതാന്തസുകൾ എന്ന നിലയിൽ പൗരോഹിത്യ -സന്യാസ-സമർപ്പിത ജീവിതത്തെകുറിച്ച് കൂടുതൽ ചർച്ച ചെയ്യപ്പെടുന്നുവെന്നുള്ളത് സത്യം! കൂടുതൽ ആളുകൾ ഈ ജീവിതത്തിന്റെ ശ്രേഷ്ഠത മനസ്സിലാക്കണമെന്ന് സഭ ആഗ്രഹിക്കുന്നു.

ലോകാതിർത്തികൾ വരെ എന്തിനാണ് നാം സാക്ഷ്യം കൊടുക്കേണ്ടത്. നാം സ്വീകരിച്ചതും അനുഭവിച്ചതുമായ ദൈവസ്നേഹത്തിനാണ് സാക്ഷിയാകേണ്ടത്. അനുഭവിക്കാത്ത ഒന്നിന് എങ്ങനെയാണ് സാക്ഷ്യം നൽകുക? അത് സാധ്യമല്ല. സുവിശേഷത്തിന്റെ ആനന്ദത്തിൽ (നമ്പർ 21) പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പാ പറയുന്നു ദൈവസ്നേഹത്തിന്റെ ആനന്ദം നമ്മെ സ്പർശിക്കുകയും രൂപാന്തരീകരിക്കുകയും ചെയ്യുന്നു. ഇത് ഒരിക്കലും നമ്മിൽ മാത്രം ഒതുക്കി വെക്കാവുന്ന ഒന്നല്ല. അത് ഒരു ശിഷ്യസമൂഹത്തെ കൂടുതൽ ഉത്തേജിപ്പിക്കുന്നു. അങ്ങനെ അത് ഒരു പ്രേഷിത ആനന്ദമായി മാറുന്നു. കർത്താവിലുള്ള ബന്ധം

അവന്റെ വചനത്തിന്റെ പ്രവാചകരും സ്നേഹത്തിന്റെ സാക്ഷികളുമായി തീരുവാൻ നമ്മെ പ്രേരിപ്പിക്കുന്നു. പൗലോസ് അപ്പസ്തോലൻ തീവ്രമായി പങ്കുവയ്ക്കുന്നുണ്ടല്ലോ: Caritas Christi Urget Nos - "യേശുക്രിസ്തുവിന്റെ സ്നേഹം എന്നെ നിർബന്ധിക്കുന്നു" (2 കോറി.5:14)

നമ്മുടെ അനദിന ജീവിതത്തിൽ കർത്താവിനാൽ അയയ്ക്കപ്പെടുന്നതിന് ധാരാളം തടസ്സങ്ങൾ സംഭവിക്കാറുണ്ട്. ദൈവത്തിന്റെ വിളിയോട് ശരിയായി പ്രത്യുത്തരിക്കുവാൻ നമക്ക് കഴിയുന്നില്ല. തിന്മ നിറഞ്ഞ സാഹചര്യങ്ങൾ സൃഷ്ടിക്കുന്ന ഭയവും ആത്മവിശ്വാസത്തിന്റെ കുറവും നമ്മെ പുറകോട്ടുവലിക്കുന്നു. എന്നാൽ ദൈവം തന്നെ ഈ സാഹചര്യങ്ങളെ ദൂരികരിക്കുന്നു. "അപ്പോൾ സെറാഫുകളിലൊന്ന് ബലിപീഠത്തിൽ നിന്ന് കൊടിൽ കൊണ്ടെടുത്ത ഒരു തീക്കനലുമായി എന്റെയടുത്തേക്ക് പറന്നുവന്നു. അവൻ എന്റെ അധരങ്ങളെ സ്പർശിച്ചിട്ടു പറഞ്ഞു. ഇതു നിന്റെ അധരങ്ങളെ സ്പർശിച്ചിരിക്കുന്നു. നിന്റെ മാലിന്യം നീക്കപ്പെട്ടു നിന്റെ പാപം ക്ഷമിക്കപ്പെട്ടിരിക്കുന്നു. അതിനു ശേഷം കർത്താവ് അരുളി ചെയ്യുന്നത് ഞാൻ കേട്ടു. ആരെയാണ് ഞാൻ അയയ്ക്കുക? ആരാണ് നമുക്കുവേണ്ടി പോവുക. അപ്പോൾ ഞാൻ പറഞ്ഞു ഇതാ ഞാൻ, എന്നെ അയച്ചാലും"(ഏശ. 6 : 6–8). ഹൃദയത്തിന്റെ ആഴങ്ങളിൽ നമുക്ക് ഈ സ്വരം ശ്രവിക്കുവാൻ കഴിയണം. അതിനുള്ള മറുപടി കൊടുക്കുവാൻ നമുക്ക് കഴിയണം. പരിശുദ്ധ മാമോദീസ എന്ന കൂദാശയാൽ നാമെല്ലാവരും യേശുവിനെ വഹിക്കുന്നവരാണ്. എമ്മാവൂസിലേക്ക് പോയ ശിഷ്യർക്കൊപ്പം നടന്ന് അവർക്ക് പ്രത്യാശയും ആത്മവിശ്വാസവും പകർന്നതുപോലെ തന്നെ പിൻചെല്ലുന്ന ഓരോ വ്യക്തിയിലും കർത്താവ് ഈ ആത്മവിശ്വാസം പകരുന്നു.

നമ്മുടെ ശുശ്രൂഷകളെ ബലപ്പെടുത്തുന്ന കർത്താവ് മനുഷ്യബുദ്ധിക്ക് നിർവചിക്കുവാൻ കഴിയാത്ത തരത്തിലാണ് അവൻ ഫലം നൽകുന്നത്. "ദൈവരാജ്യം ഒരുവൻ ഭൂമിയിൽ വിത്തു വിതക്കുന്നതിനു സദൃശ്യം. അവൻ രാവും പകലും ഉറങ്ങിയും ഉണർന്നും കഴിയുന്നു. അവൻ അറിയാതെ തന്നെ വിത്തുകൾ പൊട്ടിമുളച്ച് വളരുന്നു" (മർക്കോ. 4 : 26–27).

കർത്താവ് വിളിക്കുന്നത് നാം കൂടെ ചെല്ലുന്നതിനു വേണ്ടിയാണ്. കൂടെ ചെല്ലുന്നതിനു വേണ്ടി അവിടുന്ന് വിളിക്കുമ്പോൾ നമുക്ക് എന്താണാവശ്യം? വേദപുസ്തകത്തിലെ വിളിക്കപ്പെട്ടവരെ നോക്കി ധൈര്യവും പ്രത്യാശയും നേടണം. പ്രതികൂല സാഹചര്യങ്ങളെ അതിജീവിച്ചവരാണവർ! "നിങ്ങൾ എന്റെ സാക്ഷികൾ!" ദൈവം യേശുകർത്താവിലൂടെ നമുക്ക് നൽകുന്ന വലിയ സർട്ടിഫിക്കറ്റ്! പൂർവ്വപിതാവായ അബ്രഹാം മുതൽ ഈ കാലഘട്ടത്തിലെ രക്തസാക്ഷികൾ വരെ ദൈവത്തിന്റെ സ്നേഹിതരും സാക്ഷികളുമാണ്. ദൈവത്തിന്റെ സ്നേഹിതർ ആരാണ്? അവിടുത്തെ ഹൃദയവിചാരങ്ങൾ അറിയുന്നവർ! ദൈവത്തിന്റെ സാക്ഷികൾ ആരാണ്? അവിടുത്തേയ്ക്ക് ആരെക്കുറിച്ച് ഉറപ്പായ സന്തോഷമുണ്ടോ, അവരാണാക്കൂട്ടർ! മകളേ, മകനേ, നിന്റെ ജീവിതാന്തസ് എന്തുമാകട്ടെ, ഒരു കാര്യം നീ ഓർത്തിരിക്കുക: നീ നമ്മുടെ കർത്താവിന്റെ സ്നേഹിതനും അവിടുത്തെ സാക്ഷിയുമാണ്!!!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

കവർസ്റ്റോറി

# കാത്തിരിക്കുന്നു ഹൃദയവയലുകൾ

## പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ

**വൈദികരോട്**
**സന്യസ്ത –സമർപ്പിതരോട്**
**കുടുംബങ്ങളോട്**





**വൈദികരോട്**

സഭയുടെ വൈദികൻ ഒരു കാര്യനിർവാഹകനല്ല, മറിച്ച് ദൈവജനത്തിന്റെ അഭിഷിക്തനായ ഇടയനാണ്. ജീവിതഭാരത്താൽ തളരുകയും കേഴുകയും ചെയ്യുന്നവർക്ക് ദൈവത്തിന്റെ കരുണാർദ്രഹൃദയം തുറക്കേണ്ട നല്ല ഇടയനായിരിക്കണം വൈദികൻ...!

ബിരുദവും ഭരണസാമർത്ഥ്യവും എന്നതിനെക്കാൾ മാനുഷികവും ആത്മീയവും അജപാലനപരവുമായ പക്വതയാണ് ദൈവികജീവിതത്തിന് ഭൂഷണം.

നാമെല്ലാവരും പ്രലോഭിപ്പിക്കപ്പെടുന്നവരാണ്. നമ്മെ ഭരമേൽപ്പിച്ചിരിക്കുന്ന ദൈവികദൗത്യം പൂർത്തിയാക്കപ്പെടാതിരിക്കാനുള്ള പ്രലോഭനമാണത്. യേശുവും പ്രലോഭിപ്പിക്കപ്പെട്ടു, ആദ്യം പിശാചിനാൽ മരുഭൂമിയിൽ മൂന്നുവട്ടവും പിന്നെ, പത്രോസിനാൽ, തന്റെ പീഡാനുഭവത്തെക്കുറിച്ചും മരണത്തെക്കുറിച്ചും യേശു പ്രവചിച്ച ഉടനെയും.

ഇവിടെ സുവിശേഷം മറ്റൊരു പ്രലോഭനത്തെക്കുറിച്ചു പറയുകയാണ്. ശിഷ്യന്മാർ വഴിയിലൂടെ തർക്കിച്ചുകൊണ്ടു നടക്കുകയാണ്, വാസ്തവത്തിൽ, അവരിലാരായിരിക്കും കൂടുതൽ വലിയവൻ എന്നായിരുന്നു അത്. എന്നാൽ, യേശു അവരോട്, 'വഴിയിൽവച്ച് നിങ്ങൾ എന്താണ് തർക്കിച്ചുകൊണ്ടിരുന്നത്' എന്നു ചോദിച്ചപ്പോൾ അവർ നിശ്ശബ്ദത പാലിച്ചു. കാരണം, ആ തർക്കത്തെക്കുറിച്ച് അവർ ലജ്ജിതരായിരുന്നു. കർത്താവിനെ അനുഗമിക്കാൻ ആഗ്രഹിച്ച, കർത്താവിനെ ശുശ്രൂഷിക്കാൻ ഇറങ്ങിപ്പുറപ്പെട്ട അവർ നല്ലവർ തന്നെയായിരുന്നു. പക്ഷേ, അവരറിഞ്ഞില്ല, കർതൃശുശ്രൂഷയുടെ വഴി അത്ര എളുപ്പമുള്ളതല്ല എന്ന്. പിന്നെ ലൗകികമായ പ്രലോഭനവും. ഇന്നുവരെ തിരുസ്സഭയിൽ ഇത്തരത്തിലുള്ള പ്രലോഭനങ്ങളുണ്ടായിട്ടുണ്ട്; ഉണ്ടാകുന്നുമുണ്ട്; ഉണ്ടാവുകയും ചെയ്യും.

നമുക്ക് ഇടവകകളിലേയ്ക്കു നോക്കാം. 'ആ സംഘടനയുടെ പ്രസിഡന്റായിരിക്കാൻ ഞാൻ ആഗ്രഹിക്കുന്നു...' അല്പം ഉയരത്തിലേക്കു കയറാൻ... 'ആരാണു വലിയവൻ? ആരാണ് ഈ ഇടവകയിലെ വലിയവൻ?... ഞാനാണ് പ്രധാനി...' പാപത്തിന്റെ ചങ്ങലക്കണ്ണികൾ നീളുന്നു... ലജ്ജയോടുകൂടി പറയട്ടെ, നമ്മൾ വൈദികർ... വൈദികരും അങ്ങനെയുള്ളവരുണ്ട്... 'എനിക്കാഗ്രഹം ആ ഇടവകയാണ്... ഞാനതാണ് ഇഷ്ടപ്പെടുന്നത്...' മെത്രാന്മാരുടെയിടയിൽ പോലും ഇതു സംഭവിക്കുന്നു. ലൗകികത പ്രലോഭിപ്പിക്കുന്നതാണ്... ഏറ്റവും പ്രധാനപ്പെട്ടവരാകാനുള്ള മോഹം നമ്മെ നടത്തുന്നത് ലൗകായികതയുടെ വഴിയിലാണ്.

അതിനാൽ പാപ്പാ പറയുന്നു: ഇത്തരം സാഹചര്യങ്ങളുണ്ടാകുമ്പോൾ ലജ്ജ എന്ന കൃപ നമുക്കു കർത്താവിനോടു ചോദിക്കാം. യേശുവിന്റെ യുക്തി നേരെമറിച്ചാണ്. യേശു പന്ത്രണ്ടുപേരോടുമായി പറഞ്ഞത് ഓർക്കുക: "ഒന്നാമനാകാൻ ആഗ്രഹിക്കുന്നവൻ അവസാനത്തവനും എല്ലാവരുടെയും ശുശ്രൂഷകനുമാകണം." ഇതു പറഞ്ഞുകൊണ്ട് ഒരു ശിശുവിനെ എടുത്ത് അവരുടെ മധ്യത്തിൽ നിർത്തുകയാണ്...

സഭയ്ക്കുവേണ്ടി പ്രാർഥിക്കുക, നമുക്കെല്ലാവർക്കും വേണ്ടി പ്രാർഥിക്കുക എന്നു ഉപദേശിച്ചുകൊണ്ട് പാപ്പാ തുടർന്നു: കർത്താവു നമുക്കു ലജ്ജയെന്ന കൃപ തരട്ടെ. ആ വിശുദ്ധ ലജ്ജ നമുക്കുണ്ടാകട്ടെ. അത്തരം പ്രലോഭനങ്ങളുടെ സാഹചര്യങ്ങളിൽ നമുക്കു നാണക്കേടു തോന്നുന്നതിനിടയാകട്ടെ.

ഈ വാക്കുകളോടെയാണ് പാപ്പാ തന്റെ വചനസന്ദേശം അവസാനിപ്പിച്ചത്: 'കർത്താവേ, ഞാനെന്റെ ജീവിതം മുഴുവൻ അങ്ങയെ ശുശ്രൂഷിച്ചു...' അതിനെന്താണ്?... എന്താണ് കർത്താവ് നമ്മോടു പറഞ്ഞിരിക്കുന്നത്? കല്പിക്കപ്പെട്ടവയെല്ലാം ചെയ്തതിനുശേഷം ഞങ്ങൾ പ്രയോജനമില്ലാത്ത ദാസന്മാരാണ് എന്നു നിങ്ങൾ നിങ്ങളോടുതന്നെ പറയുവിൻ!

**കൂട്ടായ്മയുടെ പ്രയോക്താക്കളാകണം– സന്ന്യസ്തരോട് ഫ്രാൻസിസ് പാപ്പാ**

ദൈവകൃപ ഇല്ലാതെ മനുഷ്യർക്ക് ഒന്നും ചെയ്യാനാവില്ല. അതിനാൽ ദൈവത്തിന്റെ കരുണയിൽ പ്രത്യാശ അർപ്പിച്ചു ജീവിക്കാം പാപ്പാ ഉദ്ബോധിപ്പിച്ചു. നാം നിസ്സഹായരും അയോഗ്യരുമായിരിക്കെ ദൈവമാണ് നമ്മുടെ സുരക്ഷയും സന്തോഷവും. അവിടന്ന് നമ്മെ ഒരിക്കലും നിരാശപ്പെടുത്തുകയില്ല. പിതൃവാത്സല്യത്തിന്റെ നിഗൂഢമായ വഴികളിലൂടെ അവിടന്ന് അനുദിനം നമ്മെ നയിക്കുന്നു.

നവീകരണ ലക്ഷ്യവുമായി സമ്മേളിക്കുന്ന ഈ കൂട്ടായ്മയുടെ ആശകളും പ്രത്യാശകളും വെല്ലുവിളികളും ദൈവിക കാരുണ്യത്തിനു സമർപ്പിക്കാം. അവിടന്ന് പ്രകാശവും നവജീവനും നല്കി നയിക്കട്ടെ! നിങ്ങളെ ഞാൻ സ്നേഹിച്ചതുപോലെ നിങ്ങളും പരസ്പരം സ്നേഹിക്കുവിൻ (യോഹ 13:14). ക്രിസ്തുവിന്റെ ഈ പുതിയ കല്പന നമ്മെ കൂട്ടായ്മയിൽ നയിക്കട്ടെ!




ക്രിസ്തുവിന്റെ സ്നേഹമാണ് മനുഷ്യരെ സ്നേഹയോഗ്യരാക്കുന്നത്. തന്റെ സ്നേഹം വിവിധതരത്തിലും തലത്തിലും വർഷിക്കുന്ന ദൈവം അവയിലൂടെ നമ്മുടെ മദ്ധ്യേ സദാ സ്നേഹസാന്നിദ്ധ്യമാണ്. അതിനാൽ കഴിഞ്ഞകാലങ്ങളിൽ സ്വീകരിച്ച ദൈവിക നന്മകൾക്ക് നന്ദിയുള്ളവരായി ജീവിക്കാം. ചരിത്രത്തിന്റെ അതിനാഥൻ ക്രിസ്തുവാണ്. അതിനാൽ അതിനെ വ്യാഖ്യാനിക്കുന്ന തന്ത്രം അവിടത്തേതായിരിക്കട്ടെ! ചരിത്രം സൃഷ്ടിക്കുക എന്നതിനേക്കാൾ, സഭാജീവിതത്തിന്റെ വേദികളിലും ഓരോ ചുവടുവയ്പിലും ക്രിസ്തുവിനെ കണ്ടെത്തുക എന്നതായിരിക്കണം നമ്മുടെ ലക്ഷ്യം. പിന്നെ അത് യഥാർത്ഥത്തിൽ ചരിത്രമായി പരിണമിക്കും.

സന്ന്യാസ ജീവിതത്തിന്റെ സിദ്ധിയും അതിന്റെ സമഗ്രതയും ചൈതന്യവും ആസ്വദിക്കേണ്ടത് പിന്നാമ്പുറങ്ങളിലേക്ക് എത്തിനോക്കിക്കൊണ്ടാണ്. ഇന്നിന്റെ വെല്ലുവിളികളെ നേരിടാൻ, ഗതകാലക്ലേശങ്ങളും അവ മറികടന്ന വഴികളും മനസ്സിലാക്കേണ്ടതാണ്. അങ്ങനെ കൃതജ്ഞതയോടും ദൈവസ്തുതിയോടുംകൂടെയുള്ള ആന്തരിക നവീകരണംവഴി ഇന്നത്തെ സമൂഹജീവിതം രൂപാന്തരപ്പെടുത്തുകയും നവീകരിക്കുകയും ചെയ്യും!

ദൈവകൃപയുടെ കഴിഞ്ഞകാലമാണ് തീക്ഷ്ണതയോടും ആർജവത്തോടുംകൂടെ ഇന്ന് മുന്നേറാനുള്ള കരുത്തുനല്കേണ്ടത്. അപ്പോൾ, *അങ്ങേയ്ക്കു ഇഷ്ടമുള്ളത് തരിക*! (സങ്കീ 35, 18), എന്നു സങ്കീർത്തകനോടൊപ്പം നമുക്കും തുറവോടെ പ്രാർത്ഥിക്കാനാകും. ഇതിൽ അരൂപിയുടെ നിറവും സന്നദ്ധതയും പ്രകടമാണ്. ദൈവത്താൽ അയക്കപ്പെടുമ്പോൾ മറ്റാരും, മറ്റൊന്നുമല്ല. ദൈവം മാത്രമാണ് ജീവിതത്തിന്റെ കേന്ദ്രമാകുന്നത്. അവിടന്ന് ജീവിതത്തിന്റെ നായകനാകുമ്പോൾ അസാദ്ധ്യമായതൊക്കെ സാദ്ധ്യമാകും!

ഇക്കാലഘട്ടത്തിൽ നാം ലോകത്ത് കൂട്ടായ്മയുടെ പ്രയോക്താക്കളാകണം. ലോകത്തിൽ ജീവിച്ചുകൊണ്ട് സകലരുടെയും അന്തസ്സ് മാനിക്കപ്പെടാനും വളർത്താനും പരിശ്രമിക്കാം. അവകാശങ്ങൾ ആദരിക്കപ്പെടുകയും പരസ്പരം സ്നേഹിക്കുകയും ചെയ്യുന്നൊരു സാകല്യസംസ്കൃതി വളർത്താൻ വിളിക്കപ്പെട്ടവരാണ് സന്ന്യസ്തർ.

എന്താണ് നമ്മിൽനിന്നും ദൈവം ആവശ്യപ്പെടുന്നത് എന്ന് മനസ്സിലാക്കാൻ സമൂഹജീവിതത്തോടു തുറവുള്ളവരായിരിക്കുക. അതുവഴി നമ്മുടെ ജീവിതം അരൂപിയുടെ നിറവാൽ സജീവമാകും. ദൈവം സ്നേഹിച്ചതുപോലെ അപരനെ സ്നേഹിക്കാനുള്ള തീക്ഷ്ണത അങ്ങനെ ലഭിക്കും. ദൈവസ്നേഹത്തിന്റെ ഊഷ്മളതയും ലാളിത്യവുമാണ് സന്ന്യസ്തരിൽനിന്നും മനുഷ്യർ പ്രതീക്ഷിക്കുന്നതും കാത്തിരിക്കുന്നതും. ഇതായിരിക്കണം നമ്മുടെ ശക്തി. നമ്മുടെ പദ്ധതികളോ, കരുത്തോ, കഴിവോ, ആദർശങ്ങളോ അല്ല, മറിച്ച് എല്ലാം രൂപാന്തരപ്പെടുത്താനും എല്ലാറ്റിനും നവജീവൻ നൽകാനും പോരുന്ന ദൈവിക കാരുണ്യത്തിന്റെ കരുത്താണ് അനുദിനം മനുഷ്യരുടെ ജീവിതപരിസരങ്ങളിലും അജപാലനമേഖലകളിലും പ്രകടമാക്കേണ്ടത്.

കാരുണ്യത്തിനായി കേഴുന്ന ലോകമാണിത്. വെറുമൊരു കൊട്ടിഘോഷിക്കലോ, ജൂബിലിയുടെ മുദ്രാവാക്യമോ അല്ല കാരുണ്യം. പരസ്പരബന്ധങ്ങളെ നയിക്കുകയും ബലപ്പെടുത്തുകയും ചെയ്യേണ്ട ചൈതന്യവും ജീവിതശൈലിയുമാണത്. കരുണ തേടുന്നവരെ തിരിച്ചറിയാനും ആശ്ലേഷിക്കാനുമുള്ള കരുത്ത് നാം ആർജിക്ക



ണം, വളർത്തിയെടുക്കണം. സഭയുടെ വിശ്വാസ്യതയും ആധികാരികതയും അടങ്ങിയിരിക്കുന്നത് കാരുണ്യത്തിന്റെ രീതികളിലും പ്രേഷിതശൈലിയിലുമാണ്. അത് അധികാരത്തിന്റെ പ്രൗഢിയോ ധാർഷ്ഠ്യഭാവമോ അല്ല! കാരുണ്യത്തിന്റെ വിശ്വസ്ത ദാസിയും പ്രയോക്താവുമാകണം സഭ ഇന്ന്. സന്ന്യാസവിളിയുടെ സവിശേഷമായ ഉത്തരവാദിത്വമാണിത്.

ക്രിസ്തീയസമൂഹങ്ങൾ ദൈവികകാരുണ്യം പങ്കുവയ്ക്കുന്ന മരുപ്പച്ചകളാകണം. *പ്രാർത്ഥിക്കുക, പണിയെടുക്കുക* *Ora et labora* എന്ന പ്രാർത്ഥനയുടെയും അദ്ധ്വാനത്തിന്റെയും ബെനഡിക്ടൈൻ സിദ്ധിയിലൂടെ ഉദ്വാഗജനകമായ സേവനവും നിശ്ശബ്ദമായ ധ്യാനാത്മക ജീവിതവും ഒരുപോലെ കോർത്തിണക്കിക്കൊണ്ട് അനുദിന ഉത്തരവാദിത്വങ്ങളിൽ ദൈവവുമായുള്ള വ്യക്തിഗത ആത്മീയബന്ധത്തിന്റെ സന്തുലനം കണ്ടെത്താൻ സന്ന്യസ്തർക്ക് സാധിക്കട്ടെ.

വ്യഗ്രതപ്പെട്ടതും ശബ്ദമുഖരിതവുമായ ലോകത്ത് പ്രാർത്ഥനയുടെ നിശ്ശബ്ദതയിലൂടെയും കഠിനാദ്ധ്വാനത്തിന്റെ ധ്യാനാത്മകമായ സമൂഹജീവിതത്തിലൂടെയും ലോകത്തെമ്പാടും ദൈവത്തിന്റെ കരുണാർദ്രമായ കൃപ ദൃശ്യമാക്കാൻ പരിശ്രമിക്കുക. നിങ്ങളുടെ വ്യക്തിജീവിതങ്ങളും സമൂഹജീവിതവും ധ്യാനാത്മക ജീവിതത്തിന്റെ സമ്പൂർണസമർപ്പണത്തിന്റെ മാതൃകയായിക്കൊണ്ട് ദൈവികസാന്നിദ്ധ്യം മനുഷ്യർക്ക് കാലികമായി അനുഭവവേദ്യമാക്കുക. ലോകത്തിൽനിന്നും വേർപെട്ടിരിക്കുന്ന സന്ന്യാസാവൃതിയുടെ ഏകാന്തത വന്ധ്യമാണെന്നു കരുതരുത്. പ്രാർത്ഥനയോടു ചേർത്തിണക്കി ചിട്ടപ്പെടുത്തുന്ന നിങ്ങളുടെ അദ്ധ്വാനംവഴി നിങ്ങൾ ദരിദ്രരിൽ ദരിദ്രനായ ക്രിസ്തുവിനോടും അതുവഴി ലോകത്തുള്ള പാവങ്ങളോടും സാരൂപ്യപ്പെടുകയും അവരുടെ ദാരിദ്ര്യത്തിൽ പങ്കുചേരുകയും ചെയ്യണം (Ibdid 32).

**കുടുംബം**

"അതിനാൽ, ദൈവം സംയോജിപ്പിച്ചത് മനുഷ്യൻ വേർപെടുത്താതിരിക്കട്ടെ" (മർക്കോ. 10:9). ദൈവപദ്ധതിയിൽ മനുഷ്യ ലൈംഗികതയുടെയും ദമ്പതിമാരുടെയും യഥാർത്ഥ അർത്ഥം സ്വീകരിക്കുന്നതിലുള്ള ഒരു ഭയം, സങ്കുചിതമായ സ്വാർത്ഥപരത ഒളിപ്പിക്കുന്ന നിയമപരത, വ്യക്തിത്വവാദം എന്നിവയുടെ സകല രൂപങ്ങളെയും അതിജീവിക്കുവാൻ വിശ്വാസികളോടുള്ള ഒരു ആഹ്വാനമാണ് ഇത്.

തീർച്ചയായും, യേശുവിന്റെ പീഡാനുഭവസ്നേഹത്തിന്റെ സൗജന്യപരതയുടെ ഭോഷത്വത്തിന്റെ വെളിച്ചത്തിൽ മാത്രമേ, പ്രത്യേകം തെരഞ്ഞെടുക്കപ്പെട്ടതും ജീവിതകാലം മുഴുവൻ നീണ്ടുനില്ക്കുന്നതുമായ ദാമ്പത്യസ്നേഹത്തിന്റെ സായൂജ്യപരതയുടെ ഭോഷത്വത്തിന് അർത്ഥമുണ്ടാകുകയുള്ളൂ. ദൈവത്തിന് വിവാഹം കൗമാരദശയിലെ എന്തെങ്കിലും ഒരു ആദർശരാഷ്ട്രമല്ല. പ്രത്യുത, ഒരു സ്വപ്നമാണ്. അതിന്റെ അഭാവത്തിൽ തന്റെ സൃഷ്ടിജാലങ്ങളെല്ലാം ഏകാന്തതയ്ക്ക് വിധിക്കപ്പെട്ടുപോകുന്നു. തീർച്ചയായും ഈ പദ്ധതി സ്വീകരിക്കുവാൻ ഭയപ്പെടുക എന്നത് മനുഷ്യഹൃദയത്തെ തളർത്തിക്കളയും.

വൈരുദ്ധ്യമെന്നവിധം ഇന്ന് മനുഷ്യർ — ഈ പദ്ധതിയെ മിക്കപ്പോഴും അപഹസിക്കുന്നവർ — ആധികാരികമായ ഓരോ സ്നേഹത്താലും, ഫലപ്രദമായ ഓരോ



സ്നേഹത്താലും, സ്ഥിരതയുള്ളതും വിശ്വസ്തവും നീണ്ടുനിൽക്കുന്നതുമായ സ്നേഹത്താലും, ആകർഷിക്കപ്പെടുകയും കൗതുകമുണർത്തപ്പെടുകയും ചെയ്യുന്നത് തുടരുന്നു. യഥാർത്ഥ സ്നേഹത്തെക്കുറിച്ച് സ്വപ്നം കാണുമ്പോൾ ക്ഷണികമായ സ്നേഹങ്ങളുടെ പിന്നാലെ മനുഷ്യർ പായുന്നത് നാം കാണുന്നു. അവർ പൂർണ്ണമായ ആത്മത്യാഗവും, സ്വയംദാനവും ആഗ്രഹിക്കുന്നു; പക്ഷേ, ശാരീരിക സുഖങ്ങളുടെ പിന്നാലെ പായുന്നു.

"പരിധിയില്ലാത്ത സ്വാതന്ത്ര്യത്തിന്റെ വാഗ്ദാനങ്ങൾ നാം പൂർണ്ണമായി രുചിച്ചിട്ട് ഇപ്പോൾ നാം പഴയ ആപ്രയോഗം ആസ്വദിക്കുവാൻ തുടങ്ങുകയായി: "ലോകത്തോടുള്ള മടുപ്പ്." വിലക്കപ്പെട്ട സന്തോഷങ്ങൾക്ക് അവ വിലക്കപ്പെട്ടതല്ലാതായിത്തീർന്ന നിമിഷം, ആകർഷികത്വം നഷ്ടപ്പെട്ടു. അവരെ അതിന്റെ തീക്ഷ്ണമായ അവസ്ഥയിലേക്ക് തള്ളുകയും, അവസാനമില്ലാത്ത വിധത്തിൽ നവീകരിക്കുകയും ചെയ്താലും, അവ വിരസമായിരിക്കും. എന്തെന്നാൽ അവ നിയതമായ യാഥാർത്ഥ്യങ്ങളാണ്. അതേസമയം നാം അനന്തമായതിനുവേണ്ടി ദാഹിക്കുകയായിരിക്കും (Joseph Ratziger, *Auf Christus schauen. Einübung in Glaube, Hoffnung, Liebe,* Freiburg, 1989 p 73).

അതീവ ദുഷ്കരമായ ഈ സാമൂഹ്യവൈവാഹികസാഹചര്യത്തിൽ, വിശ്വസ്തതയിലും, സത്യത്തിലും സ്നേഹത്തിലും അവളുടെ ദൗത്യം നിർവഹിക്കുവാൻ സഭ വിളിക്കപ്പെട്ടിരിക്കുന്നു. മരുഭൂമിയിൽ വിളിച്ചുപറയുന്ന ഒരു ശബ്ദമുണ്ടായി, അവളുടെ യജമാനനോടുള്ള വിശ്വസ്തതയിൽ ദൗത്യം നിർവഹിക്കുക. വിശ്വസ്തത നിറഞ്ഞ സ്നേഹം സംരക്ഷിക്കുന്നതിൽ, ദൈവസ്നേഹം വെളിപ്പെടുത്തുന്ന ഒരു അനുഭവം എന്ന നിലയിൽ വിവാഹജീവിതം ജീവിക്കുന്ന അനേകം കുടുംബങ്ങളെ പ്രോത്സാഹിപ്പിക്കുന്നതിൽ ആ ദൗത്യം നിർവഹിക്കുക. ജീവിതത്തിന്റെ പവിത്രത സംരക്ഷിക്കുന്നതിൽ ദൈവകൃപയുടെയും ഗൗരവപൂർവം സ്നേഹിക്കുവാൻ മനുഷ്യവ്യക്തിയുടെ ശേഷിയുടെയും അടയാളമായി ദാമ്പത്യബന്ധത്തിന്റെ അവിഭാജ്യതയും ഐക്യവും സംരക്ഷിക്കുന്നതിൽ ആ ദൗത്യം നിർവഹിക്കുക.

## ഉപകാരസ്മരണ



## കവർസ്റ്റോറി



# ദൈവവിളി ദിനത്തോടനുബന്ധിച്ച് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ **അത്യുന്നത കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവ** അയയ്ക്കുന്ന സന്ദേശം.

അഭിവന്ദ്യ പിതാക്കന്മാരേ, വന്ദ്യ കോറെപ്പിസ്ക്കോപ്പാമാരേ, റമ്പാന്മാരേ, ബഹു. വൈദികരേ, ശെമ്മാശന്മാരേ, സന്യസ്തരേ, കർത്താവിൽ പ്രിയ വിശ്വാസികളേ!

“വിളവധികം; വേലക്കാരോ ചുരുക്കം. അതിനാൽ തന്റെ വിളഭൂമിയിലേക്ക് വേലക്കാരെ അയയ്ക്കാൻ വിളവിന്റെ നാഥനോട് പ്രാർത്ഥിക്കുവിൻ” (മത്താ 9:37-38)

മലങ്കര സുറിയാനി കത്തോലിക്കാ സഭ ദൈവവിളി പ്രാർത്ഥനാദിനമായി ഈ വർഷം ആചരിക്കുന്നത് 2017 മെയ് 7-ാം തീയതി ആണ്. ഫാത്തിമാ നാഥയുടെ പ്രത്യക്ഷീകരണത്തിന്റെ 100-ാം വാർഷികത്തോട നുബന്ധിച്ചാണ് ഈ ദൈവവിളി പ്രാർത്ഥനാ ദിനം നാം സവിശേഷമായി ആചരിക്കുന്നത്. ദൈവത്തിന്റെ രക്ഷാപദ്ധതിയോട് ‘അതെ’ എന്ന് പ്രത്യുത്തരിക്കുകയും, ക്രിസ്തുവിന്റെ ശിഷ്യത്വം എപ്രകാരമാണ് ജീവിക്കേണ്ടതെന്നു നമുക്ക് കാണിച്ചു തരികയും ചെയ്ത പരി. അമ്മയെപ്പോലെ ദൈവഹിതം നിറവേറ്റി, സ്വജീവിതത്തിലൂടെ കർത്താവിനെ മഹത്വപ്പെടുത്തുകയും, അവിടുത്തെ രക്ഷയുടെ അനുഭവത്തിലേക്ക് ദൈവജനത്തെ ആനയിക്കുകയും ചെയ്യുക എന്നുള്ളതാണ് ദൈവവിളി സ്വീകരിക്കുന്നവരുടെ നിയോഗവും ദൗത്യവും. ഈ നിയോഗപൂർത്തീകരണത്തിനും, ദൗത്യ സ്വീകരണത്തിനുമായി നമ്മുടെ മക്കളെ ആഹ്വാനം ചെയ്യുക എന്നതാണ് ഈ ദിനാചരണത്തിന്റെ പ്രഥമ ലക്ഷ്യം.

തന്നോടുകൂടി ആയിരിക്കുവാനാണ് യേശു തന്റെ ശിഷ്യന്മാരെ തെരഞ്ഞെടുത്തത്. അതോടൊപ്പം സുവിശേഷം അറിയിക്കുവാനും, തന്റെ നാമത്തിൽ രക്ഷയുടെ പ്രവർത്തികൾ ചെയ്യുവാനും അവർക്ക് അവിടുന്ന് നിയോഗവും നൽകി (മർക്കോ 3:13).

എല്ലാ വിളികളുടെയും പിന്നിലുള്ള ഉദ്ദേശ്യം വിളിക്കപ്പെടുന്ന ആൾ വിളിച്ചവനോടൊപ്പം ആയിരിക്കുക എന്നുള്ളതാണ്. ഉൽപത്തി, പുറപ്പാട് ഗ്രന്ഥങ്ങളിൽ നാം കാണുന്നതും ഇതത്രെ. പറുദീസായിൽ ദൈവം സ്ഥാപിച്ച ആദ്യകുടുംബത്തിലെ അംഗങ്ങളോടൊപ്പം വ്യാപരിച്ച ഒരു ദൈവത്തെ ഉൽപത്തി പുസ്തകം പരിചയപ്പെടുത്തുമ്പോൾ, നമ്മുടെ പൂർവികരോടൊപ്പവും, ഇസ്രയേൽ ജനതയോടൊപ്പവും നിരന്തരം നടക്കുന്ന ഒരു ദൈവത്തെ പുറപ്പാടിന്റെ പുസ്തകവും അവതരിപ്പിക്കുന്നു. അതുപോലെ അവിടുന്ന് തെരഞ്ഞെടുത്തവർ നിരന്തരം ദൈവതിരുമുമ്പിൽ വ്യാപരിക്കാനുള്ള ഒരു കടപ്പാട് ഏറ്റെടുക്കുകയും ചെയ്തവരായിരുന്നു. ഈ ദൈവസാന്നിദ്ധ്യാനുഭവങ്ങൾ നമ്മെ അനുസ്മരിപ്പിക്കുന്നത് നാം ഏതു ജീവിതാവസ്ഥയിലേക്ക് പ്രവേശിച്ചാലും അത് ദൈവത്തോടുകൂടി ആയിരിക്കാനുള്ള അവിടുത്തെ ക്ഷണമാണ് എന്നതാണ്. അതുപോലെ ദൈവം നമ്മോടുകൂടി നിരന്തരം ആയിരിക്കുന്നു എന്ന അനുഭവബോദ്ധ്യവും നമ്മിൽ ജനിക്കുന്നു.

ദൈവവിളി എന്നതുകൊണ്ട് കുടുംബ ജീവിതാന്തസിലേക്കും, പൗരോഹിത്യ സമർപ്പിത ജീവിതത്തിലേക്കും, ഏകസ്ഥ ജീവിതത്തിലേക്കുമുള്ള ദൈവത്തിന്റെ ക്ഷണത്തെയാണ് അർത്ഥമാക്കുന്നത്. പരിശുദ്ധാത്മ നൽവരത്താൽ പൂരിതരായി, ഓരോരുത്തരും തീക്ഷ്ണമായി ആഗ്രഹിക്കുകയും, തെരഞ്ഞെടുക്കുകയും ചെയ്യേണ്ട വ്യത്യസ്ഥ ജീവിതാവസ്ഥകളാണ് ഓരോ ദൈവവിളിയും. മാമ്മോദീസായിൽ അധിഷ്ഠിതമായ ക്രൈസ്തവ ദൈവവിളിയെ പ്രകാശിപ്പിക്കുകയും, പൂർത്തീകരിക്കുകയും ചെയ്യുന്നത് ഒരാൾ ദാമ്പത്യ ജീവിതത്തിലേക്കോ, വൈദിക -സമർപ്പിത ജീവിതത്തിലേക്കോ, ഏകസ്ഥ ജീവിതത്തിലേക്കോ പ്രവേശിക്കുമ്പോഴാണ്.

വൈവാഹിക ജീവിതാന്തസിലേക്ക് പ്രവേശിക്കുന്നവർ തങ്ങളുടെ ജീവിത പങ്കാളിയായി ദൈവം തനിക്കായി നിശ്ചയിച്ചിരിക്കുന്ന ആളിനെ കണ്ടെത്താനായി പ്രാർത്ഥനാപൂർവം പരിശ്രമിക്കണം. അതുപോലെ പൗരോഹിത്യ സന്യാസ ജീവിതത്തിലേക്ക് കടന്നുവരുന്ന എല്ലാ കുഞ്ഞുങ്ങളിലും, അടിസ്ഥാനപരമായി ഉണ്ടായിരിക്കേണ്ട ആഗ്രഹം ദൈവത്തോടൊപ്പം ആയിരിക്കുക എന്നുള്ളതാകണം. ഈ ആഗ്രഹം തീവ്രമാകുമ്പോഴാണല്ലോ അവിടുത്തെ പിൻചെല്ലാനും, അതിനുവേണ്ടി എല്ലാം ഉപേക്ഷിക്കാനും ഒരാൾ തയ്യാറാകുന്നത്. യേശുനാഥൻ അരുളിചെയ്യുന്നു: "എന്നെ അനുഗമിക്കുവാൻ ആഗ്രഹിക്കുന്നവൻ സ്വയം പരിത്യജിച്ച് എന്റെ പിന്നാലെ വരട്ടെ" (ലൂക്കാ 14:26) എന്ന് യേശുനാഥനെ അനുഗമിക്കുവാനുള്ള വിളി സ്വീകരിക്കുമ്പോൾ നമ്മുടെ ഭവനം, മാതാപിതാക്കൾ, സമ്പത്ത്, സ്ഥാനമാനങ്ങൾ തുടങ്ങിയ നമുക്ക് പ്രിയപ്പെട്ട പലതും ഉപേക്ഷിച്ചിട്ട് ദൈവരാജ്യ നിർമ്മിതി എന്ന ലക്ഷ്യത്തെ മുന്നിൽ കണ്ട് ഓടാനുള്ള ദൗത്യം നാം ഏറ്റെടുക്കുകയാണ്.

യേശുവിനോടൊപ്പം ജീവിക്കുവാനും, അവിടുത്തെ രാജ്യം ഈ ഭൂമിയിൽ സംസ്ഥാപിക്കുവാനും, അവിടുന്ന് നമ്മെ വിളിക്കുകയും, തെരഞ്ഞെടുക്കുയുമാണ് ചെയ്തത് (യോഹ. 15:16). ദൈവത്തിന്റെ വിളിയും തെരഞ്ഞെടുപ്പും അവിടുത്തേക്ക് നമ്മോടുള്ള വ്യക്തിഗത സ്നേഹത്തിന്റെ അടയാളമാണ്. ഈ വിളി അവിടുന്ന് ഇഷ്ടപ്പെടുന്നവർക്കാണ് നൽകുക. ആയതിനാൽ ദൈവത്തിന്റെ വിളി സ്വീകരിക്കുവാനും, തിരുസഭയിലൂടെ അവിടുത്തേക്ക് ശുശ്രൂഷ ചെയ്യാനും ആഗ്രഹമുള്ള കുഞ്ഞുങ്ങളെ കണ്ടെത്തുവാനും, പ്രോത്സാഹിപ്പിക്കുവാനും, അവർക്കായി ദൈവം കരുതിയിരിക്കുന്ന ജീവിതാവസ്ഥയിലേക്ക് അവരെ നയിക്കുവാനും, മാതാപിതാക്കൾ, വൈദികർ, സമർപ്പിതർ, വിശ്വാസ പരിശീലകർ, അദ്ധ്യാപകർ, ഭക്തസംഘടനാ ഭാരവാഹികൾ എന്നിവരെല്ലാം സർവാത്മനാ പരിശ്രമിക്കേണ്ടതാണ്.

വൈദിക സമർപ്പിത ജീവിതത്തിലേക്കുള്ള വിളി സ്വീകരിച്ചവർ തങ്ങളുടെ വിളിയുടെയും, തെരഞ്ഞെടുപ്പിന്റെയും ആഴവും അർത്ഥവും ഗ്രഹിച്ച് വിശുദ്ധമായ ഒരു ജീവിതം നയിക്കുവാനുള്ള നിയോഗം ഏറ്റെടുക്കുയാണ്. തങ്ങൾ ആയിരിക്കുന്ന ജീവിതാന്തസിന്റെ മഹത്വം ഗ്രഹിച്ച് തങ്ങളുടെ വിളിയോട് വിശ്വസ്തത പുലർത്തി ആനന്ദത്തോടെ ജീവിക്കുന്നവരാണ് യഥാർത്ഥത്തിൽ ദൈവവിളി സ്വീകരിച്ചവർ. സംതൃപ്തരായ അവരുടെ ജീവിതം ദൈവവിളി പരിപോഷണത്തിനുള്ള പ്രധാന ഉപാധിയാണ്. മറിച്ച് ദൈവവിളി സ്വീകരിച്ചവരുടെ ദുർമാതൃകകൾ ഈ ജീവിതത്തോടുള്ള വെറുപ്പിനും, നീരസത്തിനുമിടയാക്കിയിട്ടുണ്ട്. അതിനാൽ തങ്ങൾക്ക് ലഭിച്ച വിളിക്കനുസൃതമായി, വിളിച്ചവനായ യേശുക്രിസ്തുവിനോട് പറ്റിച്ചേർന്നുകൊണ്ട് നന്മയുടെയും അനുഗ്രഹത്തിന്റെയും മാർഗത്തിലൂടെ ചരിക്കാൻ പൂർവാധികം സമർപ്പിതർ ശ്രദ്ധിക്കേണ്ടതുണ്ട്. കുടുംബജീവിതമെന്ന വിളി ലഭിച്ചവർ ക്രൈസ്തവോചിതമായി സമ്പത്തിന്റെ ഉപയോഗം ക്രമപ്പെടുത്തേണ്ടതുണ്ട്. തങ്ങളുടെ ജീവിതത്തിനാവശ്യമായവ സ്വീകരിച്ചുകൊണ്ട് സമൂഹത്തിൽ അർഹതപ്പെട്ടവർക്ക് തങ്ങളുടെ സമ്പത്തും, ഉപയോഗവസ്തുക്കളും പങ്കുവയ്ക്കേണ്ടതാണ്. അതിനാൽ ദൈവവിളി സ്വീകരിച്ചവർ തങ്ങളുടെ വിളിയുടെ പൊരുൾ തിരിച്ചറിഞ്ഞ്, വിനീതരായി, ദൈവകൃപയിൽ നിലനിൽക്കുവാനും, വിശ്വസ്തരായി തങ്ങൾ സ്വീകരിച്ച വിളിയിൽ ജീവിതാന്ത്യംവരെ നിലനിൽക്കുവാനും പരിശ്രമിക്കേണ്ടതുണ്ട്. ഇപ്രകാരം ദൈവത്തോടൊത്ത് ജീവിക്കുന്നവർക്ക് ദൈവം നൽകുന്ന വിശിഷ്ട ദാനമാണ് ആനന്ദം. സമർപ്പിതർ ആനന്ദത്തിന്റെ സാക്ഷികളാകാൻ വിളിക്കപ്പെട്ടവരാണ്.

ദൈവവിളി സ്വീകരണമെന്നത് ഒരു പദവിയോ, ഒരു ജോലിയോ സമ്പാദിക്കുന്നതുപോലെയല്ല. മറിച്ച്, ദൈവത്തെ സമ്പാദിക്കുക എന്നുള്ള ലക്ഷ്യം മാത്രമേ ഈ വിളിയിൽ അന്തർലീനമായിട്ടുള്ളൂ. ദൈവത്തിന്റെ സഭയെ പണിതുയർത്തുമ്പോഴും, സമൂഹ നിർമ്മിതിയ്ക്കായി വിവിധ ശുശ്രൂഷകൾ ചെയ്യുമ്പോഴും അതിന്റെയെല്ലാം അടിസ്ഥാനം ദൈവത്തെ സമ്പാദിക്കുക - സമ്പാദിച്ച ദൈവത്തെ മറ്റുള്ളവർക്ക് കൊടുക്കുക - എന്നുള്ളതു മാത്രമാണ് എന്ന് അറിഞ്ഞിരിക്കണം.

അജപാലന ശുശ്രൂഷയിൽ അത്ഭുതകരമായ ദൈവപരിപാലന അനുഭവിക്കുന്ന ഒരുസഭയാണ് നമ്മുടേത്. ദൈവത്തിന്റെ വിളിയോട് സർവ്വാത്മനാ സഹകരിച്ച ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ മഹത്തായ പൈതൃകമാണ് മലങ്കര സുറിയാനി കത്തോലിക്കാസഭയിലെ അജപാലകർക്കും സമർപ്പിതർക്കും ഉള്ളത്. ഈ മഹത്തായ പൈതൃകം ഉൾകൊണ്ടുകൊണ്ട്, സഭാശുശ്രൂഷക്കായി സമർപ്പിക്കുവാൻ അനേകം യുവജന സുഹൃത്തുക്കൾ, വൈദിക, സന്യാസ വഴികളിലേക്ക് കടന്നുവരേണ്ടിയിരിക്കുന്നു. ഭാരതത്തിൽ മുഴുവൻ സുവിശേഷപ്രവർത്തനം നടത്താൻ പരിശുദ്ധസിംഹാസനം അനുഗ്ര



ഹിച്ച് അനുവദിച്ചിരിക്കുകയാണ്. ചുരുങ്ങിയ ഈ കാലയളവിനുള്ളിൽ ഒറീസായിലും ആന്ധ്രായിലും, ആസാമിലുമൊക്കെ മിഷൻ ആരംഭിക്കാൻ നമുക്ക് കഴിഞ്ഞിട്ടുണ്ട്. സുവിശേഷവെളിച്ചം ഇനിയുമെത്താത്ത ധാരാളം സ്ഥലങ്ങൾ ഭാരതത്തിലുണ്ട്. വിശാലമായ നമ്മുടെ ഈ സാദ്ധ്യതകൾ ഉപയോഗപ്പെടുത്തുവാൻ വൈദികരുടെയും സന്യസ്തരുടെയും കുറവുകൊണ്ട് നമുക്ക് സാധിക്കുന്നില്ല. സമർപ്പിതരായ ധാരാളം വൈദികരെ നമുക്ക് ആവശ്യമുണ്ട്. അതുപോലെതന്നെ സന്യാസിനികളുടെ കുറവ് നമ്മുടെ മിഷൻ പ്രവർത്തനങ്ങളെയും, സുവിശേഷ പ്രവർത്തനങ്ങളുടെ കാര്യക്ഷമതയെയും ഏറെ ദുർബലമാക്കിക്കൊണ്ടിരിക്കുയാണ്. ദൈവവിളികളുടെ കുറവ് സഭയുടെ ആദ്ധ്യാത്മികതയുടെ വളർച്ചയെയും, കാരുണ്യപ്രവർത്തനങ്ങളുടെ വികാസത്തെയും, ദോഷകരമായി ബാധിക്കും എന്നതിൽ സംശയമില്ല. ആയതിനാൽ ദൈവത്തിലേക്ക് ലോകത്തെ നയിക്കുന്നതിനും, സുവിശേഷത്തിന്റെ പുരോഗതിക്കായി പ്രയത്നിക്കുന്നതിനും, പുരോഹിതരുടെയും സന്യസ്തരുടെയും എണ്ണം വർദ്ധിച്ചേ മതിയാകൂ. അർത്ഥികളുടെ എണ്ണത്തിലുള്ള വർദ്ധനവുണ്ടായാൽ മാത്രമേ ഗുണപരമായ ഒരു ഗണത്തെ തെരഞ്ഞെടുത്ത് പരിശീലിപ്പിക്കുവാനും സാദ്ധ്യമാകൂ.

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പ്രത്യേകമായ സംവിധാനത്തിലും, പശ്ചാത്തലത്തിലും വൈദിക സന്യസ്ത ജീവിതാന്തസുകളിലേക്കുമുള്ള ദൈവവിളിയുടെ പ്രോത്സാഹനത്തിനും പരിപോഷണത്തിനുമായിട്ടാണ് നാം ദൈവവിളിയ്ക്കുവേണ്ടിയുള്ള സുന്നഹദോസ് കമ്മീഷന് രൂപം കൊടുത്തിട്ടുള്ളത്. അഭിവന്ദ്യ സാമുവൽ മാർ ഐറേനിയോസ് എപ്പിസ്ക്കോപ്പായുടെ അദ്ധ്യക്ഷതയിലും നേതൃത്വത്തിലുമാണ് ദൈവവിളി പ്രോത്സാഹന കർമ്മപരിപാടികൾ നടക്കുന്നത്. 2017 ഏപ്രിൽ 30-ാം തീയതി മുതൽ മെയ് 7-ാം തീയതിവരെ വിവിധങ്ങളായ പരിപാടികൾ ഉൾക്കൊള്ളിച്ചുകൊണ്ട് 'ദൈവവിളി ആഴ്ച'യായി ആചരിക്കുവാൻ തീരുമാനിച്ചിരിക്കുകയാണ്. അതിന്റെ വിവരങ്ങൾ ഇതോടൊപ്പം ചേർക്കുന്നുണ്ട്. ദൈവവിളി കമ്മീഷൻ സെക്രട്ടറിമാർ റവ. ഡോ. ജോൺ കുറ്റിയിലച്ചനും, റവ. ഡോ. സിസ്റ്റർ ആർദ്രയുമാണ്. അതനുസരിച്ചുള്ള ക്രമീകരണങ്ങൾ ഇടവകകളിൽ നടത്തണമെന്ന് സ്നേഹത്തോടെ ഞാൻ ഓർമ്മിപ്പിക്കുന്നു.

നമ്മുടെ കുട്ടികൾക്കുവേണ്ടി പ്രാർത്ഥിക്കുവാനും, പൗരോഹിത്യ-സന്യാസ ജീവിതത്തിലേക്ക് താല്പര്യമുള്ള കുഞ്ഞുങ്ങൾക്കുവേണ്ട പ്രോത്സാഹനം നൽകുവാനും, ദൈവവിളി ക്യാമ്പുകളും കുട്ടികളുടെ സംഗമങ്ങളും, ഇടവകകളിൽ ക്രമീകരിക്കുവാനും മാധ്യമങ്ങൾ ദൈവവിളി പ്രോത്സാഹന ഉപാധികളാക്കി മാറ്റുവാനും കഴിയണം. ദൈവവിളി പ്രോത്സാഹനമെന്ന ഉത്തരവാദിത്തത്തിലേക്ക് എല്ലാ മാതാപിതാക്കളെയും ബഹു. വൈദികരെയും, സന്യസ്തരെയും മതാദ്ധ്യാപകരെയും, അൾത്താര ശുശ്രൂഷികളെയും ഞാൻ ചുമതലപ്പെടുത്തുന്നു. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രവർത്തനങ്ങളിൽ വ്യാപൃതരായിരിക്കുന്ന നമ്മുടെ എല്ലാ അഭിവന്ദ്യ പിതാക്കന്മാരെയും അല്മായ പ്രേഷിതരെയും പ്രത്യേകം അഭിനന്ദിക്കുകയും നന്ദിയോടെ അനുസ്മരിക്കുകയും, അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു. ദൈവം തന്റെ കരുണയും, അനുഗ്രഹങ്ങളും നിങ്ങൾ ഓരോരുത്തരുടെമേലും നമ്മുടെ സഭയുടെമേലും വർഷിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. മലങ്കര സുറിയാനി കത്തോലിക്കാസഭ പൗരോഹിത്യ സന്യസ്ത ദൈവവിളികൾകൊണ്ട് സമ്പന്നമാകട്ടെ എന്ന് നമുക്ക് ഉള്ളുരുകി പ്രാർത്ഥിക്കാം. എല്ലാവർക്കും ഉയിർപ്പുതിരുനാളിന്റെ അനുഗ്രഹങ്ങൾ നേരുന്നു.

എന്ന്,
കർത്താവിൽ നിങ്ങളുടെ വിനീതശുശ്രൂഷി

+Baselios Cleemis

**✠ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ്**
മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കാബാവാ.

കവർസ്റ്റോറി

# ദൈവവിളിയും വൈദീകജീവിതവും



ഫാ. മാത്യു ചാർത്താക്കുഴിയിൽ



**കുറയുന്ന ദൈവവിളികൾ, കൂടുന്ന വെല്ലുവിളികൾ**

ഈ ഏപ്രിൽ മാസത്തിൽ വത്തിക്കാൻ ലോകത്താകമാനമുള്ള കത്തോലിക്കാ ജനസംഖ്യയുടെ കണക്കുകൾ പ്രസിദ്ധീകരിക്കുകയുണ്ടായി. 2015- ൽ സഭയിൽ 5,304 ബിഷപ്പുമാരും 415,656 വൈദികരും 670,320 സിസ്റ്റേഴ്സും വിവിധമേഖലകളിൽ സേവനം ചെയ്യുന്നു. അത് കഴിഞ്ഞ വർഷങ്ങളിലേതിനെക്കാൾ കുറവാണ്. യൂറോപ്പിൽ ക്രമാതീതമായി കുറയുമ്പോഴും ആഫ്രിക്കയിലും ഏഷ്യയിലും ദൈവവിളി കൂടുന്ന പ്രവണതയാണ് കാണിക്കുന്നത്.

'ദൈവവിളിയുടെ വിളനിലം' എന്നു അറിയപ്പെടുന്ന കേരളത്തിലും വൈദിക-സന്യാസജീവിത്തിലേക്കുള്ള വിളികൾ കുറഞ്ഞുവരുന്നതായി കണക്കുകൾ സാക്ഷിക്കുന്നു. അതിൽത്തന്നെ സന്യാസിനിമാരാകാൻ വരുന്നവരുടെ എണ്ണത്തിൽ ക്രമാതീതമായ കുറവാണനുഭവപ്പെടുന്നത്. ഭാവിയിൽ കേരളസഭയുടെ പ്രവർത്തനങ്ങളെ, പ്രത്യേകിച്ച് സമർപ്പിതർ ഏർപ്പെട്ടിരിക്കുന്ന സേവനമേഖലകളെ ഇതുവലുതായി ദുർബലപ്പെടുത്തും.

ദൈവവിളി ആത്യന്തികമായി ദൈവത്തിന്റ പ്രവർത്തനമാണ്. എന്നാൽ അതു വളരുന്നതിനും ഫലം പുറപ്പെടുവിക്കുന്നതിനുമുള്ള അനുകൂല സാഹചര്യം സൃഷ്ടിക്കുക എന്നത് മനുഷ്യന്റെ കടമയാണ്. നമ്മുടെ ഇടയിൽ ദൈവവിളി കുറഞ്ഞുവരുന്നതിനു നിരവധിയായ കാരണങ്ങൾ ഉണ്ട്. ക്രൈസ്തവകുടുംബങ്ങളിൽ കുട്ടികൾ കുറഞ്ഞുവരികയും, ഉള്ളവരെത്തന്നെ ചെറുപ്രായത്തിൽ ദിശമാറി ചിന്തിക്കുവാൻ പ്രേരിപ്പിക്കുകയും ചെയ്യുന്നു. വലുതായ സാമൂഹിക പരിവർത്തനങ്ങളാണ് നമുക്കുചുറ്റും ഇപ്പോൾ സംഭവിച്ചുകൊണ്ടിരിക്കുന്നത്. വൈദികരോടും സന്യസ്ഥരോടുമുള്ള സമീപനത്തിൽ ഇന്നു വ്യത്യാസം വന്നിരിക്കുന്നു. സമർപ്പിതരുടെ പ്രവർത്തനശൈലിയിലും പെരുമാറ്റരീതികളിലും സാക്ഷ്യജീവിതത്തിന്റെ അഭാവവും പ്രകടമാണ്. കൂട്ടായ പരിശ്രമത്തിലൂടെയും, പ്രാർത്ഥനയിലൂടെയും

**ആമുഖം**

കത്തോലിക്കാ സഭയുടെ ഏറ്റവും പ്രധാനപ്പെട്ട അജപാലനവിഷയങ്ങളിലൊന്നാണ് ദൈവവിളിയും വൈദികപരിശീലനവും. നമ്മുടെ കർത്താവ് 'കൂദാശകളുടെ കൂദാശയായ' വി. കുർബാന സ്ഥാപിച്ചത് അത് പരികർമ്മം ചെയ്യാനുള്ള പൗരോഹിത്യ കൂദാശ സ്ഥാപിച്ചുകൊണ്ടാണ്. അന്ത്യ അത്താഴസമയത്ത് ഈ രണ്ടുകൂദാശയും ഒരേ പോലെ സ്ഥാപിച്ചത് രണ്ടിന്റെയും പ്രാധാന്യം എടുത്തുകാണിക്കുന്നു. സഭയുടെ എല്ലാ പ്രവർത്തനങ്ങളുടെയും സുഗമമായ പരിപാലനത്തിന് വൈദിക ശുശ്രൂഷ ഒഴിവാക്കാനാകാത്തതാണ്. എന്നാൽ ഭൗതീകസന്തോഷങ്ങളിലധിഷ്ഠിതമായ ഒരു ലോകക്രമത്തിൽ കാലഹരണപ്പെട്ട ഒരു ജീവിതരീതി എന്നു കരുതുകയും അതിനാൽത്തന്നെ സംശയദൃഷ്ടിയോടെ വൈദികവൃത്തിയെ കാണുകയും ചെയ്യുന്ന അനേകർ ഇന്ന് ഉണ്ടെന്നത് സങ്കടകരമായ വസ്തുതയാണ്. മാതാപിതാക്കന്മാരും വിശ്വാസി ഗണവും മാത്രമല്ല, വൈദികർ പോലും ദൈവവിളികളെ പ്രോത്സാഹിപ്പിക്കുന്നതിനു പകരം, നിരുത്സാഹപ്പെടുത്തുന്ന പ്രവണത കൂടി വരികയാണ്. ദൈവവിളിയും, വൈദികജീവിതവും, വൈദീകപരിശീലനവുമായി ബന്ധപ്പെട്ട വിഷയങ്ങളുടെ ഒരു വിശകലനമാണ് ഈ ലേഖനത്തിൽ ലക്ഷ്യം വയ്ക്കുന്നത്.

മാത്രമെ മുകളിൽ പറഞ്ഞ പ്രശ്നങ്ങൾക്ക് പരിഹാരം കാണാൻ സാധിക്കൂ.

**എല്ലാ വിളികളും ശ്രേഷ്ഠമല്ലേ?**

വൈദികജീവിതം പോലെത്തന്നെ, കുടുംബജീവിതവും ശ്രേഷ്ഠമല്ലേ? പിന്നെന്തിനു ഒരാൾ 'ഒറ്റയ്ക്കുള്ള' ഈ ജീവിതം തിരഞ്ഞെടുക്കണം? ദൈവസേവനത്തിനും, നിത്യജീവൻ സമ്പാദിക്കുന്നതിനും വൈദികനാകണമെന്നു നിർബന്ധമില്ല എന്നുള്ളതു സത്യം തന്നെ. ക്രിസ്തീയ ജീവിതത്തിലെ ഏതവസ്ഥയും ശ്രേഷ്ഠമായി ജീവിച്ചുകൊണ്ട് സ്വർഗ്ഗം പൂകാൻ സാധിക്കും. മുകളിൽപ്പറഞ്ഞതു സത്യമാണെങ്കിൽത്തന്നെ ഒന്നു മറ്റൊന്നിനു പകരമാവില്ല. മാത്രമല്ല കുടുംബജീവിതത്തിന്റെ കെട്ടുറപ്പിനും വിശുദ്ധിക്കും ഉത്തമരായ വൈദികർ കൂടിയേ തീരൂ. വി. 9–ാം പിയൂസ് മാർപ്പാപ്പയുടെ ആപ്തവാക്യമായിരുന്നു: "എനിക്കു വിശുദ്ധരായ വൈദികരെ തരിക, ഞാൻ നിങ്ങൾക്ക് വിശുദ്ധരായ ദൈവജനത്തെ നൽകാം". നല്ല വൈദികർ ഇടവകയ്ക്കു നേതൃത്വം നൽകാൻ ഉണ്ടെങ്കിൽ മാത്രമേ നല്ല കുടുംബങ്ങളെ നമുക്കു രൂപപ്പെടുത്താൻ സാധിക്കൂ. അതുപോലെത്തന്നെ നല്ല വൈദികരെ സൃഷ്ടിക്കുന്നതും നല്ല കുടുംബങ്ങളാണ്.

കൂദാശകൾ പരികർമ്മം ചെയ്യുന്നതിനും, സത്യവിശ്വാസം പകർന്നു നൽകുന്നതിനും യേശുവിന്റെ പാത പിൻതുടരുന്ന വൈദികർ ആവശ്യമാണ്. ദൈവികരഹസ്യങ്ങളുടെ പരിചാരകരെന്ന നിലയിൽ സഭയുടെ ജീവനാഡികളായി വർത്തിക്കേണ്ടവരാണ് വൈദികർ. അവരുടെ പ്രവർത്തനങ്ങളിലൂടെയാണ് ദൈവീകകൃപാവരത്തിന്റെ ജീവരക്തം നമ്മിലേക്ക് ഒഴുകിയെത്തേണ്ടത്. 2015– ലെ പെസഹാവ്യാഴാഴ്ചയിലെ പ്രസംഗത്തിൽ ഫ്രാൻസിസ് മാർപ്പാപ്പ ഇപ്രകാരം പറഞ്ഞു "ഒരു പുരോഹിതൻ അഭിഷിക്തനാകുന്നത് ദൈവജനത്തിനു മുഴുവനായി അഭിഷേകത്തിനുള്ള ഉറവയാകുന്നതിനുവേണ്ടിയാണ്. അതിന്റെ അർത്ഥം തന്റെ ചുമലിൽ ദൈവജനത്തെ വഹിക്കുകയും തന്റെ ഹൃദയത്തിൽ അവരുടെ പേരുകൾ എഴുതിച്ചേർക്കുകയും ചെയ്യുവാൻ ഓരോ പുരോഹിതനും കഴിയണമെന്നതാണ്". ഒരു ഇടവകയിലെ ദൈവജനത്തിന്റെ ജീവിതം കണ്ടാൽ അവരുടെ പുരോഹിതൻ എങ്ങനെയുള്ളവനാണെന്നു നമുക്കു വിവേചിച്ചറിയാൻ സാധിക്കും. അതുകൊണ്ട് മറ്റെല്ലാ വിളികളെയും ശ്രേഷ്ഠമാക്കാനുള്ള ദൈവവിളിയാണ് വൈദികജീവിതത്തിലേക്കുള്ള വിളിയിലൂടെ ഒരുവനു ലഭിക്കുന്നത്.

**വിളിയുടെ അടിസ്ഥാനം**

എന്താണ് ഒരു മനുഷ്യന്റെ ദൈവവിളിയുടെ അടിസ്ഥാനമായി നിലകൊള്ളുന്നത്?

ഒറ്റവാചകത്തിൽ പറഞ്ഞാൽ ദൈവത്തിന്റെ തിരഞ്ഞെടുപ്പാണ് വിളിയുടെ അടിസ്ഥാനം. വൈദികനാകാൻ ആഗ്രഹിക്കുന്നവൻ ദൈവമനുഷ്യനായിരിക്കണം. അതായത് യേശുവിന്റെ മുഖത്തുനോക്കി ദൈവത്തെ കണ്ടു നടക്കുന്നവനായിരിക്കണം വൈദികൻ. അപ്പസ്തോലനായ വി. പൗലോസ് തന്റെ വിളിയുടെ അടിസ്ഥാനമായി വിവരിക്കുന്ന മൂന്നുകാര്യങ്ങൾ എല്ലാ ദൈവവിളിയിലും ഉണ്ടായിരിക്കേണ്ടതാണ്.

**1. ഒന്നാമതായി,** ഒരാൾക്കു യഥാർത്ഥ വിളിയുണ്ടെന്നു തിരിച്ചറിയുന്നത് അവൻ ദൈവത്താൽ വിളിക്കപ്പെട്ടവനും, ദൈവത്തെകണ്ടവനാണെന്നുമുള്ള രീതിയിൽ ജീവിക്കുമ്പോഴാണ് (1 കൊറി. 9:1). വിളിയിൽ ആയിരിക്കുന്നവൻ ഇന്നും ജീവിക്കുന്ന ക്രിസ്തുവുമായി വ്യക്തിപരമായ കണ്ടുമുട്ടൽ നടത്തിയ ആളായിരിക്കണം. അതുകൊണ്ടാണ് ഒരുവൻ തന്നത്താൻ വൈദികനാകുന്നില്ല, ദൈവം വിളിച്ചു രൂപപ്പെടുത്തിയെടുക്കുന്നതാണെന്നു പറയുന്നത്. അപ്പോൾ ജീവിതത്തിലെ എല്ലാ കാര്യങ്ങളും ക്രിസ്തു കേന്ദ്രീകൃതമായി ചെയ്യുന്നവനായിരിക്കും വൈദികൻ. പൗലോസ് ശ്ലീഹാ പറയുന്നു: ഈ വിളി "മനുഷ്യരിൽ നിന്നോ, മനുഷ്യൻ മുഖേനയോ അല്ല, യേശുക്രിസ്തു മുഖേനയും അവനെ മരിച്ചവരിൽ നിന്ന് ഉയിർപ്പിച്ച പിതാവു മുഖേനയും" (ഗലാ. 1:1) ലഭിക്കുന്നതാണ്.

**2. രണ്ടാമതായി,** ദൈവവിളി ഉള്ളവനെ അയക്കുന്നത് ദൈവമായിരിക്കും. അങ്ങനെ "അയക്കപ്പെടുന്നവൻ", ദൈവത്തിന്റെ "അപ്പസ്തോലനായി" മാറുന്നു. ദൈവത്തിന്റെ സ്ഥാനപതികൾ എന്ന ഉന്നതമായ അവസ്ഥയിലേയ്ക്കുയരുന്നവൻ ദൈവീകമായ പ്രവർത്തികൾ മാത്രമേ ചെയ്യൂ. അതുപോലെതന്നെ ഒരാളുടെ വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങളക്ക് ഇവിടെ പ്രസക്തിയില്ല. പലപ്പോഴും വ്യക്തിപരമായ ആഗ്രഹങ്ങളും, അഭിലാഷങ്ങളും ദൈവേഷ്ടം നടപ്പാക്കുന്നതിനു അടിയറ വയ്ക്കേണ്ടതായി വരും.

**3. മൂന്നാമതായി,** ദൈവവിളി ലഭിച്ചവൻ ദൈവവചനം പ്രസംഗിക്കണം. ഈ വിളി ആലങ്കാരികമല്ല, സ്വർഗ്ഗരാജ്യസ്ഥാപനത്തിനുവേണ്ടി വചനം പ്രഘോഷിക്കാനുള്ളതാണ്. അതിനുള്ള ഏറ്റവും നല്ല മാർഗ്ഗം സാക്ഷ്യജീവിതമാണ്. ഈ സാക്ഷിക്കുന്ന വചനം സദ്‌വാർത്ത മാത്രമല്ല ഒരു വ്യക്തിയും കൂടിയാണ്. യേശുവെന്ന വ്യക്തിയെ സാക്ഷിക്കുന്ന സുവിശേഷമായി ദൈവവിളി സ്വീകരിച്ചവന്റെ ജീവിതം മാറണം.

**കാലഹരണപ്പെട്ട ജീവിതശൈലിയോ?**

വൈദികജീവിതം ഇന്നു വലിയ "ഭാവിയുള്ള" ഒരു "ജോലി" യല്ല എന്നു ചിന്തിക്കുകയും, ദൈവവിളി ഉള്ളവരെപ്പോലും നിരുത്സാഹപ്പെടുത്തുകയും ചെയ്യുന്ന സംസ്ക്കാരമാണ് നമുക്കു ചുറ്റും നിലനില്ക്കുന്നത്. അതുപോലെതന്നെ ഈ ജീവിതരീതിയുടെ ശോഭ കെടുത്തുന്ന വാർത്തകൾ "ആഘോഷ"ങ്ങളായി മാറുന്നത് ചെറുപ്പക്കാരിൽ വൈദികജീവിതത്തോടു നിഷേധാത്മക സമീപനത്തിനും കാരണമാകുന്നുണ്ട്. ഇത്തരത്തിലുള്ള ഒരു ജീവിതാനുഭവം ബനഡിക്ട് 16–ാമൻ മാർപാപ്പ 2010 –ൽ സെമിനാർക്കായി എഴുതിയ ഒരു കത്തിൽ വിവരിക്കുന്നു. 1944–ൽ രണ്ടാം ലോകമഹായുദ്ധ സമയത്ത് ജോസഫ് റാറ്റ്സിംഗറും നിർബന്ധിത സൈനിക സേവനത്തിനായി തിരഞ്ഞെടുക്കപ്പെട്ടു. അപ്പോൾ സൈനിക മേധാവി ഓരോരുത്തരോടായി അവരുടെ ഭാവിയിലേയ്ക്കുള്ള അഭിലാഷങ്ങൾ എന്തൊക്കെയാണെന്നു ആരാഞ്ഞു. പതിനേഴു വയസുണ്ടായിരുന്ന ജോസഫ് തനിക്കൊരു കത്തോലിക്കാ വൈദികനായി ദൈവജനത്തിനു സേവനം ചെയ്യാനാണു താത്പര്യമെന്നു പറഞ്ഞു. ആ

സൈനിക ഉദ്യോഗസ്ഥന്റെ മറുപടി ഇപ്രകാരമായിരുന്നു: "പുതിയ ജർമ്മനിയിൽ വൈദികർക്ക് എന്തെങ്കിലും ചെയ്യാനുണ്ടാവുമെന്നു തോന്നുന്നില്ല. അതിനാൽ നീ മറ്റേതെങ്കിലും ജീവിതരീതി സ്വീകരിക്കുന്നതാകും അഭികാമ്യം". എന്നാൽ മാർപാപ്പ എഴുതുന്നു. 'ഈ സൈനീക ഉദ്യോഗസ്ഥൻ വിഭാവനം ചെയ്യുന്ന "പുതിയ ജർമ്മനി" അവസാനിക്കാറായിരിക്കുന്നു. അതുകൊണ്ടുതന്നെ ഇപ്പോഴത്തെ കഷ്ടപ്പാടിന്റെയും പ്രയാസത്തിന്റെയും കാലഘട്ടത്തിൽ ജർമ്മനിയിൽ മുമ്പത്തേക്കാളും അധികമായി ധാരാളം വൈദികരെ ഇനിയും ആവശ്യമായിരിക്കുന്നു'.

മാർപാപ്പ ജീവിച്ചതിൽ നിന്നും വ്യത്യസ്തമായ ഒരു കാലഘട്ടത്തിലും സംസ്കാരത്തിലുമാണ് നാം ജീവിക്കുന്നതെങ്കിലും ഇവിടെയും വൈദികജീവിതം എന്നത്തെക്കാളും പ്രസക്തവും ആവശ്യവുമാണ്. ദൈവം തന്റെ രക്ഷാകരകർമ്മം ലോകത്തിൽ എത്രനാൾ തുടരാൻ ആഗ്രഹിക്കുന്നുവോ, അത്രയും കാലം വൈദികരെയും ആവശ്യമായി വരും.

**പരിശീലനത്തിന്റെ ആവശ്യകത**

ശരിയായ വിദ്യാഭ്യാസത്തിന്റെ അഭാവമാണ് ഇന്നത്തെ വിശ്വാസപ്രതിസന്ധിയുടെ മൂലകാരണങ്ങളിലൊന്ന് എന്ന് ബനഡിക്ട് 16-ാമൻ മാർപാപ്പ പലപ്പോഴും പറയാറുണ്ട്. മലങ്കര കത്തോലിക്കാ സഭയിൽ ഇപ്പോൾ സെമിനാരി പരിശീലനം 12 ദീർഘവർഷങ്ങളുടേതാണ്. നാലുവർഷം മൈനർ സെമിനാരി, മൂന്നുവർഷം തത്വശാസ്ത്രം, ഒരു വർഷം റീജൻസി (പ്രായോഗിക പരിശീലനം), നാലുവർഷം ദൈവശാസ്ത്രം എന്നിങ്ങനെയാണ് ആ പരിശീലനപ്രക്രിയ ക്രമീകരിച്ചിരിക്കുന്നത്. ഒരു പുരുഷായുസിന്റെ നിർണായകവും, ഊർജ്ജസ്വലവുമായ യൗവനകാലഘട്ടമാണ് പ്രാധാന്യമേറിയ ഈ പരിശീലനത്തിനായി മാറ്റി വച്ചിരിക്കുന്നത്. സഭ എത്രമാത്രം ഗൗരവത്തോടെയാണ് അജപാലന പരിശീലനത്തെ കാണുന്നതെന്നതിന്റെ ഉദാഹരണമാണിത്. ഇത്രയും ദീർഘമായ പരിശീലനത്തിന്റെ ആവശ്യകത എന്താണ്? അതിനുള്ള ഉത്തരം ഒരു ഉദാഹരണത്തിലൂടെ വിശദീകരിക്കാം. ഡെമോസ്തനസ് ബി.സി. നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന പ്രസിദ്ധനായ ഗ്രീക്കു രാജ്യതന്ത്രജ്ഞനും, പ്രസംഗകനും, നിയമജ്ഞനുമായിരുന്നു. കഠിനമായ പഠനത്തിലൂടെയും, പരിശീലനത്തിലൂടെയും തന്റെ പരിമിതകളെ അതിലംഘിക്കാനും ഉന്നതസ്ഥാനീയനാകുന്നതിനും അദ്ദേഹത്തിനു സാധിച്ചു. അന്നത്തെ പ്രശസ്തരായ ഗുരുക്കൻമാരിൽ നിന്നും പഠിക്കാവുന്നതൊക്കെ അദ്ദേഹം പഠിച്ചു. തന്റെ സ്വരത്തിന്റെ അപാകതകളെ പരിഹരിക്കുന്നതിന് ചെറിയ കല്ലുകൾ വായിലിട്ട് പ്രസംഗിച്ചു. ഉച്ചത്തിലുള്ള ശബ്ദം ലഭിക്കുന്നതിനായി കടൽത്തീരത്തു ചെന്ന് തിരമാലകളോടു പ്രസംഗിച്ചു. തന്റെ വീടിന്റെ അടിയിൽ ഒരു ചെറിയ മുറിയുണ്ടാക്കി, അവിടെ കണ്ണാടിക്കു മുൻപിൽ നിന്നു അദ്ദേഹം ദീർഘനേരം സംസാരിച്ചു. പുറത്തു പോകുന്നതിനുള്ള പ്രലോഭനത്തെ അതിജീവിക്കാൻ തലയുടെ ഒരു ഭാഗം മുണ്ഡനം ചെയ്തു. സംസാരിക്കുമ്പോൾ അറിയാതെ ഇരുവശങ്ങളിലെയും തോളുകൾ ഉയർത്തുന്നത് ഇല്ലാതാക്കുന്നതിന് തലയുടെ ഇരുവശങ്ങളിലും കൂർത്തമുനയുള്ള വാളുകൾ തൂക്കിയിട്ടു പ്രസംഗം പരിശീലിച്ചു. കഠിനമായ പരിശ്രമത്തിലൂടെ ഡെമോസ്തനസ് ഗ്രീസിലെ എല്ലാവരും കേൾക്കാൻ ആഗ്രഹിക്കുന്ന പ്രസംഗകനും, എല്ലാവരും അന്വേഷിക്കുന്ന നിയമജ്ഞനുമായി മാറി. ശരിയായ പരിശീലനമില്ലാതെ ഒരു മേഖലയിലും ശ്രേഷ്ഠത കൈവരിക്കുന്നതിന് സാധിക്കില്ല.

**എങ്ങനെയുള്ള പരിശീലനം?**

വി. ജോൺപോൾ 2-ാമൻ മാർപാപ്പ 1992 "ഞാൻ നിങ്ങൾക്ക് ഇടയന്മാരെ നല്കും" *(Pastores Dabo Vobis)* എന്ന പേരിൽ ഒരു പ്രബോധനരേഖ പ്രസിദ്ധീകരിക്കുകയുണ്ടായി. വൈദികപരിശീലനത്തിന്റെ നാലു അടിസ്ഥാന പ്രമാണങ്ങളെ അദ്ദേഹം അവിടെ അവതരിപ്പിച്ചിരിക്കുന്നു. 1. മാനുഷിക പരിശീലനം (Human formation) 2. ആദ്ധ്യാത്മിക പരിശീലനം (Spiritual formation) 3. ബൗദ്ധിക പരിശീലനം (Intellectual formation) 4. അജപാലന- അപ്പസ്തോലിക പരിശീലനം (Pastoral & Apostolic formation)(ഈ വിഷയം പിന്നീടൊരിക്കൽ വിശദമായി ചർച്ച ചെയ്യാവുന്നതാണ്).

**പ്രാർത്ഥനയുടെ ആവശ്യകത**

വൈദികന്റെ എല്ലാ പ്രവർത്തനങ്ങളുടെയും അടിസ്ഥാനം ക്രിസ്തുവുമായുള്ള ആത്മബന്ധമാണ്. പ്രാർത്ഥനയുടെ ഫലമായാണ് ഈ ബന്ധം ഉരുവാകുന്നതും, വളരുന്നതും. ദൈവവിളികൾ പരസ്യത്തിലൂടെ ലഭിക്കുന്നതല്ല, പിന്നെയോ, ദൈവം വിളിക്കുന്നുവെന്നു ഒരാൾക്കു ബോധ്യമാവുന്നതിൽ നിന്നാണ്. പ്രാർത്ഥനയിലൂടെ ജനിക്കുന്ന ദൈവവിളികൾ, പ്രാർത്ഥനയിലൂടെ വെളിച്ചം സ്വീകരിച്ച് ശരിയായി പ്രവർത്തിക്കുന്നതിനുള്ള ശക്തി സംഭരിക്കുന്നു. ഫ്രാൻസിസ് മാർപാപ്പ തന്റെ ഒരു ഞായറാഴ്ച പ്രസംഗത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു: "എല്ലാ ദൈവവിളികളുടെയും പിന്നിൽ ആരുടെയെങ്കിലും ശക്തമായ പ്രാർത്ഥനയുടെ പിൻബലമുണ്ട്. ദൈവവിളികൾ പ്രാർത്ഥനയിലൂടെയും, പ്രാർത്ഥനയിൽ നിന്നുമാണ് ഉരുവാകുന്നത്. അതിലൂടെ മാത്രമേ അതു സംരക്ഷിക്കപ്പെടാനും, ഫലം പുറപ്പെടുവിക്കാനും സാധിക്കൂ".

ആഴമായ ധ്യാനത്തിലൂടെ ആത്മജ്ഞാനത്തിലെത്തുന്ന അവസ്ഥയിലേയ്ക്കു ദൈവവിളി ലഭിച്ചവൻ വളരേണ്ടിയിരിക്കുന്നു. പ്രസിദ്ധ ജർമ്മൻ ദൈശാസ്ത്രജ്ഞനായ കാൾ റാഹ്നർ എഴുതുന്നു. "ഭാവിയിലെ ക്രിസ്ത്യാനി ഒരു യോഗി (mystic) ആയിരിക്കണം. അല്ലായെങ്കിൽ അവനു നിലനില്പില്ല". ഒരു സാധാരണ വിശ്വാസി ഇങ്ങനെയായിരിക്കണമെങ്കിൽ ശുശ്രൂഷയ്ക്കുള്ള വിളി ലഭിച്ചവർ എത്രമാത്രം ആഴമായ ആത്മജ്ഞാനം സമ്പാദിക്കുന്നവർ ആയിരിക്കണം!

വി. ജോൺപോൾ 2-ാമൻ മാർപാപ്പ രണ്ടായിരമാണ്ടിലെ ജൂബിലി വർഷത്തിനു സമാപനം കുറിച്ചുകൊണ്ടു പ്രസിദ്ധീകരിച്ച "പുതിയ സഹസ്രാബ്ദം" (*Novo Millennio Ineunte*) എന്ന ചാക്രികലേഖനം ആരംഭിക്കുന്നതും, അവസാനിപ്പിക്കുന്നതും "ആഴത്തിലേയ്ക്ക്" (*duc in altum*) എന്നർത്ഥം വരുന്ന ഒരു ലത്തീൻ പ്രയോഗത്തിലൂടെയാണ്. വി. ലൂക്കോസിന്റെ സുവിശേഷം 5:4

-ൽ നിന്നാണ് അത് എടുത്തിരിക്കുന്നത്. രാത്രി മുഴുവൻ അധ്വാനിച്ചിട്ടും ഒന്നും കിട്ടാത്ത പത്രോസിന് കർത്താവു കൊടുക്കുന്ന ഉപദേശമാണിത്. "ആഴത്തിലേയ്ക്കു വല യിടുക". അതിനുശേഷം ലഭിക്കുന്ന അത്ഭുതകരമായ മീൻപിടുത്തത്തിന്റെ തുടർച്ചയായിരുന്നു ഒരു സാധാരണ മുക്കുവനിൽ നിന്നും ''മനുഷ്യരെ പിടിക്കുന്ന വനി"ലേയ്ക്കുള്ള പത്രോസിന്റെ വളർച്ച. ദൈവവിളി ലഭി ക്കുന്നതിനും, ലഭിച്ചതിനുശേഷവും "ആഴത്തിൽ വലയി ടുന്ന" അനുഭവത്തിലേയ്ക്കു ഒരുവൻ വളരേണ്ടിയിരി ക്കുന്നു. പ്രസിദ്ധ സ്വിസ് ദൈവശാസ്ത്രജ്ഞനായ ബാൾത്തസർ കഴിഞ്ഞ മൂന്നു-നാലു നൂറ്റാണ്ടുകളായി സഭയ്ക്ക് ഒരു സൈദ്ധാന്തിക ദൈവശാസ്ത്രജ്ഞനെ (dogmatic theologian) പുണ്യവാനായി പ്രഖ്യാപിക്കാൻ കഴിഞ്ഞിട്ടില്ലെന്നു വിലപിക്കുന്നു. അതിന്റെ കാരണവും അദ്ദേഹം തന്നെ പറഞ്ഞിരിക്കുന്നു. ഈ ദൈവശാസ്ത്ര ജ്ഞർ പഠിക്കുകയും, പഠിപ്പിക്കുകയും, എഴുതുകയും, പുസ്തകം പ്രസിദ്ധീകരിക്കുകയും ചെയ്യാൻ ഒരുപാടു സമയം ചിലവഴിക്കുന്നു. എന്നാൽ അതിനിടയിൽ മുട്ടു കുത്തി പ്രാർത്ഥിക്കാൻ മറന്നുപോകുന്നു. ഈ സത്യം ദൈവശാസ്ത്രജ്ഞരുടെ കാര്യത്തിൽ മാത്രമല്ല, ദൈവ വിളി ലഭിച്ച എല്ലാവരുടെയും കാര്യത്തിലും പ്രസക്തമാ ണ്. ഒരു വൈദികൻ ഒരുപാടു ജോലിയിൽ വ്യാപൃത നാവുമ്പോൾ ഏറ്റം പ്രധാനപ്പെട്ട കാര്യം-പ്രാർത്ഥന-മറ ന്നുപോവാനിടയാകരുത്.

**ഉപസംഹാരം**

ഗ്രീക്കുപുരാണങ്ങളിൽ സുന്ദരനായ ഗാനിമീഡ് എന്ന ചെറുപ്പക്കാരന്റെ പ്രസിദ്ധമായ ഒരു കഥയുണ്ട്. ദേവന്മാ രുടെ ദേവനായ സിയൂസ് സ്വർഗ്ഗത്തിൽ നിന്ന് ഭൂമിയി ലേയ്ക്കു നോക്കിയപ്പോൾ ഗാനിമീഡ് എന്ന അതിസുന്ദ രനായ ചെറുപ്പക്കാരനെ കണ്ടു. അപ്പോൾത്തന്നെ ഒരു പക്ഷിയുടെ രൂപത്തിൽ വന്ന് മർത്യനായ ഗാനിമീഡിനെ സേവൂസ് ദേവൻ സ്വർഗ്ഗത്തിൽ കൊണ്ടുപോയി അമർത്ത്യനാക്കി ദേവന്മാരുടെ പാനപാത്രവാഹകനാക്കി. തന്റെ യോഗ്യതകൾ കൊണ്ട് പ്രാപിക്കുവാൻ കഴിയുന്ന ഒരു അവസ്ഥയായിരുന്നില്ല അത്. ദൈവങ്ങളുടെ പാനപാത്ര വാഹകനാകാൻ ദൈവത്തിനു ഇഷ്ടം തോന്നിയതുകൊ ണ്ടാണ് അവൻ തിരഞ്ഞെടുക്കപ്പെട്ടത്. ഇതിനു സമാന മായ അവസ്ഥയിലാണ് ദൈവവിളി ലഭിക്കുന്ന ഓരോ വ്യക്തിയും. ഉന്നതമായ ദൈവീകകാര്യങ്ങൾ പരികർമ്മം ചെയ്യാൻ അയോഗ്യരെ, ദൈവത്തിന്റെ ഇഷ്ടം തോന്ന ലുകൾ കൊണ്ട് വിളിക്കുന്നതാണ്.

അതുകൊണ്ട് ദൈവം തനിക്കിഷ്ടമുള്ളവരെ തന്റെ അടുത്തേക്കു വിളിക്കുന്നതാണ് ദൈവവിളി (മർക്കോസ് 3:13). ദാനമായിക്കിട്ടിയ ഈ വിളിയിലെ വെല്ലുവിളികളെ നേരിടുന്നതിനുള്ള ശക്തിയും ഒരുവനു ദൈവം തന്നെ നല്കും. വിളി ലഭിക്കുന്നവർ അതിനോടു വിശ്വസ്തരാ യിരുന്നാൽ മാത്രം മതി.






## സ്വർഗ്ഗപ്രവേശനത്തിന്റെ 3-ാം വർഷം

5-5-2017

## അന്നമ്മ ജോൺ

Rtd. Teacher
St. Mary's HSS, Pattom

എന്നെന്നും സ്നേഹത്താൽ ജ്വലിക്കുന്ന ഓർമ്മകളുമായി പ്രാർത്ഥനയോടെ

സന്തപ്ത കുടുംബാംഗങ്ങൾ
തിരുഹൃദയഭവൻ,
ജ്യോതിനഗർ,
പട്ടം, തിരുവനന്തപുരം - 4

കവർസ്റ്റോറി

# സമർപ്പിത ജീവിതത്തിന്റെ മാഹാത്മ്യം



സിസ്റ്റർ നമിത. എസ്.ഐ.സി



ലോകരക്ഷകനായ യേശുക്രിസ്തുവിനോടു ചേർന്നു നിന്ന് വി. കത്തോലിക്കാ സഭയുടെ മാത്രമല്ല സർവലോകത്തിന്റെയും ആത്മീയ സ്രോതസ്സായിത്തീരാൻ വിളിക്കപ്പെട്ടവരാണ് വൈദിക, സന്യാസ സമർപ്പിതർ. അവരുടെ ജീവിതത്തിന്റെ മാഹാത്മ്യത്തെക്കുറിച്ചും അതുവഴി സഭയ്ക്കു ലഭിക്കുന്ന അനുഗ്രഹങ്ങളുമോർക്കുമ്പോൾ തിരുസഭയിൽ ദൈവം തന്റെ മക്കൾക്കായി ഒരുക്കിയ ഈ മഹാദാനത്തിന് എത്ര നന്ദി പറഞ്ഞാലും മതിയാകില്ല. ബ്രഹ്മചര്യത്താൽ സുദൃഢമാക്കപ്പെട്ട് പരസ്നേഹത്താൽ ജ്വലിക്കുന്ന ഹൃദയത്തോടെ ദൈവത്തെ സ്നേഹിക്കാനും സഹോദരർക്ക് സ്നേഹശുശ്രൂഷചെയ്ത് ദൈവത്തെ മഹത്വപ്പെടുത്താനും അനേകം സമർപ്പിതരുണ്ടെന്നുള്ളതാണ് വി. കത്തോലിക്കാസഭയുടെ ഏറ്റവും വലിയ ബലം. കത്തോലിക്കാ പുരോഹിതർ സഭയിൽ നിർവഹിക്കുന്ന ആത്മീയ ശുശ്രൂഷകൾ ഞാൻ മറ്റെന്തിനേക്കാളുമുപരിയായി വിലമതിക്കുന്നു, അവരെ ആദരിക്കുകയും ദൈവസന്നിധിയിൽ സമർപ്പിച്ച് പ്രാർത്ഥിക്കുകയും ചെയ്യുന്നു. ദിവ്യകൂദാശകൾ പരികർമ്മം ചെയ്യുകയും, ക്രിസ്തുവിന്റെ തിരുശരീര രക്തങ്ങൾ സ്വന്തം കരങ്ങളിൽ വഹിച്ച് അനേകർക്ക് മുറിച്ചു വിളമ്പുകയും ചെയ്യുന്ന പുരോഹിതരുടെ മാഹാത്മ്യം എത്ര വലുതാണ്! മറിയത്തെപ്പോലെ കർത്താവിന്റെ പാദപീഠത്തിലിരുന്ന് തിരുമുഖത്ത് ദൃഷ്ടിയുറപ്പിച്ച് അവിടുത്തെ തിരുമൊഴികൾ കേട്ട് ഏകാഗ്രചിത്തരായി സുവിശേഷ ശുശ്രൂഷചെയ്ത് ജീവിക്കുകയും ദൈവരാജ്യത്തിന്റെ പുളിമാവായി വർത്തിക്കുകയും ചെയ്യുന്ന സഭയുടെ ഹൃദയമാകുന്ന സന്യാസത്തിന്റെ ശ്രേഷ്ഠത തിരിച്ചറിയുമ്പോൾ തങ്ങളെത്തന്നെ കർത്താവിനു സമർപ്പിക്കുന്നതിന് യുവതീയുവാക്കന്മാർ താല്പര്യപ്പെടുകയും, കുടുംബാംഗങ്ങൾ അതിനെ പ്രോത്സാഹിപ്പിക്കുകയും ചെയ്യും.

വൈദിക സന്യാസ സമർപ്പണ ജീവിതത്തിന്റെ വചനാധിഷ്ഠിതവും ദൈവശാസ്ത്രപരവുമായ പ്രബോധനങ്ങളും പ്രായോഗിക വശങ്ങളും എടുത്തുകാട്ടാനല്ല ഈ ചെറു ലേഖനത്തിലൂടെ ഞാൻ ആഗ്രഹിക്കുന്നത്. അതിന് ഇഷ്ടംപോലെ ആധികാരിക ഗ്രന്ഥങ്ങളും, ഈടുറ്റ ലേഖനങ്ങളുമുണ്ടല്ലോ! അവയെല്ലാം എന്നെ ഏറെ സഹായിച്ചിട്ടുമുണ്ട്. എന്നാൽ ഇപ്പോൾ കഴിഞ്ഞ 25 വർഷംകൊണ്ട് ഞാൻ രുചിച്ചറിയുന്ന **സമർപ്പിത ജീവിതത്തിന്റെ മാഹാത്മ്യത്തെ** ഹൃദയത്തിൽ സംഗ്രഹിക്കുമ്പോൾ എനിക്കുണ്ടാകുന്ന ചില ബോദ്ധ്യങ്ങളും തിരിച്ചറിവുകളും എന്റെ സമകാലികരോട് പങ്കുവയ്ക്കാനാണ് ഈ ചെറു ലേഖനത്തിലൂടെ ഞാൻ ശ്രമിക്കുന്നത്. ആദ്യമേ ദൈവം ഞങ്ങൾക്കുതന്ന സമർപ്പിത ജീവിതത്തിലേക്കുള്ള ദൈവവിളിയെന്ന അമൂല്യദാനത്തിനു ഞാൻ ദൈവത്തിനു നന്ദി പറയുന്നു. അതോടൊപ്പം, എന്നെ (സന്യസ്തരെ) സ്വീകരിച്ച് ദൈവത്തിന് സമർപ്പിക്കുകയും തിരുവചനത്തിലൂടെയും കൂദാശകളിലൂടെയും ഞങ്ങളെ നിരന്തരം പരിപോഷിപ്പിക്കുകയും ചെയ്യുന്ന പൗരോഹിത്യാധിഷ്ഠിതമായ തിരുസഭയെപ്രതിയും സന്യാസ സമൂഹങ്ങളെപ്രതിയും ഞാൻ ദൈവത്തിനു നന്ദി പറയുന്നു. ഒരു സന്യാസിനിയായ ഞാൻ തിരുസഭയെപ്രതി ദൈവത്തിനു നന്ദി പറയുമ്പോൾ സഭാമക്കളെമുഴുവൻ ആത്മീയമായി നിരന്തരം പരിപോഷിപ്പിക്കുന്ന അവിടുത്തെ വിസ്മയനീയ രഹസ്യങ്ങളെപ്രതി എല്ലാവർക്കുംവേണ്ടിയാണ് നന്ദി പറയുന്നത്. ഈ കൃതജ്ഞതാഭാവം സമർപ്പിതരുടെ നന്മകൾ സ്വീകരിച്ചനുഭവിക്കുന്ന എല്ലാവരുടെയും ഹൃദയങ്ങളിൽ ദൈവം നിറയ്ക്കട്ടെ!

ഒരു ഹൈന്ദവകുടുംബത്തിൽ ജനിച്ചുവളർന്ന് ഉന്നത വിദ്യാഭ്യാസയോഗ്യതകൾ നേടി, ആ രംഗത്ത് സേവനം ചെയ്ത്, മാതാപിതാക്കൾ മരിച്ച് അനാഥരായ എന്റെ സഹോദരങ്ങളുടെ ചുമതലയും വഹിച്ച്, ജീവിത സ്വപ്നങ്ങളും നെയ്തുകൂട്ടി ജീവിച്ചുപോന്ന എന്നെ ദൈവം 24-ാം വയസിലാണ് ക്രിസ്തീയ വിശ്വാസത്തിലേക്കു കൂട്ടിക്കൊണ്ടു വന്നത്. അന്നുമുതൽ "നീ ഇപ്പോൾ പഠിപ്പിക്കുന്ന വിഷയങ്ങൾ പഠിപ്പിക്കാൻ ഈ ലോകത്തിൽ അനേകരു



ണ്ട്. എന്റെ വചനം പങ്കുവയ്ക്കാനും എന്റെ പുനരാഗമനത്തിനു വഴിയൊരുക്കാനും നീ വരില്ലേ?" എന്നു ചോദിച്ചുകൊണ്ട് നിരന്തരം എന്നെ പിന്തുടർന്ന കർത്താവിനോട്,"അതിന് അങ്ങേയ്ക്ക് വൈദികരും പിതാക്കന്മാരും ഉണ്ടല്ലോ. ഈ പാവപ്പെട്ട ഞാൻ എന്തുചെയ്യാനാണ്" എന്നു പറഞ്ഞ് ഒഴിഞ്ഞു മാറുമായിരുന്നു. എങ്കിലും കർത്താവിന്റെ വചനം പ്രഘോഷിക്കാനും അവിടുത്തെ മഹത്വപൂർണമായ പുനരാഗമനത്തിനു വഴിയൊരുക്കാനുമുള്ള നിരന്തര ആഹ്വാനം എന്റെ അന്തരംഗത്തിൽ വലിയ ചലനം സൃഷ്ടിച്ചു, ഒപ്പം എന്റെ കുടുംബത്തിൽ വലിയ കോളിളക്കവും. കർത്താവിന്റെ താമസംകൂടാതെയുള്ള പുനരാഗമനത്തിന്റെ അടയാളങ്ങളും പ്രതീകങ്ങളും, സുവിശേഷത്തിന്റെ ആനന്ദത്തിനു സാക്ഷികളുമാകാനുള്ള വിളിയാണ് സമർപ്പിതജീവിതത്തിലേക്കുള്ള വിളിയെന്നും, അവിടുന്ന് ആഗ്രഹിക്കുന്നത് നമ്മിൽ നിറവേറ്റാൻ കർത്താവുതന്നെ നമ്മെ ശക്കിപ്പെടുത്തുമെന്നുള്ള ബോദ്ധ്യവും കർത്താവെനിക്കു നല്കി. "എത്ര നാളായി ഒരു യാചകനെപ്പോലെ ഞാൻ നിന്റെ പിന്നാലെ നടക്കുന്നു? ഇനിയും നിനക്കെന്നെ 'നോ' പറഞ്ഞ് മടക്കി അയയ്ക്കാൻ സാധിക്കുമോ?'' എന്ന ചോദ്യവുമായി കർത്താവെന്നെ പിന്തുടർന്നുകൊണ്ടേയിരുന്നു. അവസാനം ഏറെ പ്രതിസന്ധികൾ തരണം ചെയ്ത് 28-മത്തെ വയസിൽ ഞാൻ എന്നെത്തന്നെ കർത്താവിന് വ്യക്തിപരമായി സമർപ്പിച്ചു. എങ്കിലും വീട്ടിലെ ഉത്തരവാദിത്വങ്ങൾ കാരണം 30-ാമത്തെ വയസ്സിൽ മാത്രമേ മഠത്തിൽ ചേരാൻ സാധിച്ചുള്ളു. കർത്താവിന്റെ ലക്ഷ്യത്തെയും അവിടുത്തെ വഴികളെയും ആർക്കു ചെറുത്തുനില്ക്കാനാകും? എത്രകാലം?

ദൈവവിളി ശ്രവിക്കുന്നെങ്കിലും അതു തിരിച്ചറിയാനോ ധൈര്യപൂർവം ഇറങ്ങിത്തിരിക്കാനോ ധൈര്യമില്ലാതെ പകച്ചുനില്ക്കുകയും മടിച്ചുനില്ക്കുകയും ചെയ്യുന്നവർക്കുവേണ്ടിയാണ് എന്റെ ഈ അനുഭവം ഇവിടെ കുറിച്ചത്. കർത്താവ് വിളിച്ചു, സംസാരിച്ചു എന്നൊക്കെ പറയുന്നതിന്റെ അർത്ഥമെന്താണ്? എങ്ങനെയാണ് അവിടുത്തെ വിളി നാം തിരിച്ചറിയുന്നത്? അവിടുന്ന് നമുക്കു പ്രത്യക്ഷപ്പെടുമോ? അവിടുത്തെ സ്വരം നമുക്ക് ശ്രവിക്കാനാകുമോ? അനേകർ ചോദിക്കുന്ന ചോദ്യങ്ങളാണിവ. ഞാൻ ഒരിക്കലും ദൈവത്തെ കണ്ടിട്ടില്ല ബാഹ്യമായി ദൈവസ്വരം കേട്ടിട്ടുമില്ല. എങ്കിലും അവിടുന്നെന്നെ സന്ദർശിക്കുകയും അങ്ങയുടെ തിരുഹിതം എന്നെ അറിയിക്കുകയും അങ്ങയെത്തന്നെ എനിക്കു വെളിപ്പെടുത്തിത്തരുകയും ചെയ്തിട്ടുണ്ട്. പക്ഷേ അത് വി. കത്തോലിക്കാ സഭയിൽ ദൈവവചനത്തിലൂടെയും പരി. കുർബാനയിലൂടെയും, യേശുതമ്പുരാൻ നേരിട്ട് എന്നോടും ഞാൻ അവിടുത്തോടും പുലർത്തിയിരുന്ന ഒരാത്മബന്ധത്തിലൂടെയുമാണ്. ആഗ്രഹിക്കുന്ന എല്ലാവർക്കുമായി ദൈവം ഈ കൃപയുടെ കവാടം സദാ തുറന്നിട്ടിട്ടുണ്ട്. യേശുവിലൂടെ നമുക്ക് ദൈവത്തെ ദർശിക്കാനും ശ്രവിക്കാനും ആത്മസല്ലാപത്തിൽ ഏർപ്പെടാനും സാധിക്കും. ദൈവവിളി നാം തിരിച്ചറിയുന്നതും ഈ ആന്തരീക ആഹ്വാനങ്ങളിലൂടെയും പ്രചോദനങ്ങളിലൂടെയുമാണ്. ദൈവത്തോട് ആത്മമിത്രത്തോടെന്നപോലെ ബന്ധം പുലർത്തുകയും എല്ലാ കാര്യങ്ങളും ദൈവത്തോട് ആലോചിച്ച് പ്രവർത്തിക്കുകയും ചെയ്യുന്നവർക്ക് തിരുമൊഴി കേൾക്കാനും തിരുഹിതം തിരിച്ചറിയാനും അവിടുത്തോടുള്ള നിരന്തര സംസർഗത്തിൽ ജീവിക്കാനും സാധിക്കും. ഇതാണ് സമർപ്പിതരുടെ ഏറ്റവും വലിയ സൗഭാഗ്യം. സത്യംപറഞ്ഞാൽ സമർപ്പിതരെ അടുത്തറിയുകയും, സമർപ്പണ ജീവിതത്തിന്റെ അർത്ഥവും പ്രാധാന്യവും അനിവാര്യതയും തിരിച്ചറിഞ്ഞ് അവരോടൊത്ത് ദൈവസമ്പാദനത്തിൽനിന്നുരുത്തിരിയുന്ന ദൈവശുശ്രൂഷ ചെയ്ത് ജീവിക്കുകയും ചെയ്ത് 25 വർഷങ്ങൾ കഴിഞ്ഞിട്ടും സന്യാസം ജീവിച്ച് എനിക്ക് കൊതി തീരുന്നില്ല, മതിവരുന്നുമില്ല. ഇത്തരുണത്തിൽ വൈദിക, സന്യാസ സമർപ്പണ ജീവിതത്തെക്കുറിച്ച് ചില കാര്യങ്ങൾ പങ്കുവയ്ക്കട്ടെ.

**വൈദിക സമർപ്പിത ജീവിതത്തിന്റെ മാഹാത്മ്യം**

ദൈവോന്മുഖവും മനുഷ്യോന്മുഖവുമായ ജീവിതം നയിക്കുന്ന, ദൈവത്തോടുള്ള ആത്മാർത്ഥമായ സ്നേഹവും വിശ്വസ്തമായ നിസ്വാർത്ഥ ശുശ്രൂഷയും കാഴ്ച്ചവച്ചുകൊണ്ട് എല്ലാവർക്കും സംലഭ്യരാവുകയും സകലർക്കും അനുഗ്രഹമായിത്തീരുകയും ചെയ്യുന്ന വൈദികർ ദൈവം സഭയ്ക്കു നല്കിയ വലിയ ദാനമാണ്.ക്രിസ്തുവിന്റെ പ്രതിപുരുഷന്മാരായി മാതൃകായോഗ്യവും ത്യാഗോജ്ജ്വല ജീവിതത്തിന്റെ ഉടമകളുമായ

വൈദികർ സഭാമക്കൾക്ക് വലിയ അനുഗ്രഹവും ആശ്വാസവുമാണ്. ദൈവത്തെ അതിന്റെ പൂർണമായ അർത്ഥത്തിൽ അറിയുന്നതിനോ ഗ്രഹിക്കുന്നതിനോ മനുഷ്യർക്കു സാധ്യമല്ല. എങ്കിലും യേശുതമ്പുരാനോടു ചേർന്നു നിന്നുകൊണ്ട് അവിടുന്ന് ചെയ്യുന്ന വിസ്മയനീയ കാര്യങ്ങൾ ചെയ്യുന്നതിന് നിസാരരും മൺമയരുമായ മനുഷ്യരെ ദൈവം വൈദീകപദവിയിലേക്കു വിളിച്ചുവേർതിരിക്കുകയും കൈപിടിച്ചുയർത്തി തന്നോടു ചേർത്തു നിർത്തുകയും ചെയ്യുന്നു എന്ന സത്യം ആർക്കും വിസ്മരിക്കാനാവില്ല.

പൗരോഹിത്യാധിഷ്ഠിതമായ തിരുസഭയിലൂടെ സകലമനുഷ്യരുടെയും ആത്മീയജീവിതത്തെ പരിപോഷിപ്പിക്കാൻ ദൈവം കനിഞ്ഞു നല്കിയ ദാനമാണ് പൗരോഹിത്യമെന്ന മഹാരഹസ്യം. ദൈവത്തിന്റെ ദാനവും കരുണയുമായ യേശുമിശിഹായിലൂടെ ദൈവം നമുക്കു നല്കിയ പാപമോചനവും ജീവന്റെ സമൃദ്ധിയും രക്ഷയുടെ ആനന്ദവും സമാധാനവും നിത്യജീവന്റെ അച്ചാരവുമായ പരിശുദ്ധ കുർബാനയും, അനുരഞ്ജന കൂദാശയും പരികർമ്മം ചെയ്തു നല്കുന്ന വി. കത്തോലിക്കാ സഭയിലെ പൗരോഹിത്യ ശുശ്രൂഷ ദൈവമക്കൾക്ക് എത്ര വലിയ അനുഗ്രഹമാണ്. യേശുക്രിസ്തുവിലൂടെ ദൈവത്തിന്റെ വ്യക്തിപരമായ ആത്മബന്ധവും പുത്രസഹജമായ സ്നേഹവാത്സല്യങ്ങളും അനുഭവിച്ചറിയുവാൻ വി. കത്തോലിക്കാ സഭയിലെ പുരോഹിതരിലൂടെയും അഭിവന്ദ്യ പിതാക്കന്മാരിലൂടെയും ദൈവം നമുക്കവസരം നല്കുന്നു. ഈ പിതൃസഹജമായ സ്നേഹ വാത്സല്യങ്ങൾ വളരെയേറെ അനുഭവിച്ചറിയാൻ ദൈവകൃപയാൽ എനിക്കു സാധിച്ചു എന്നത് വലിയൊരു ഭാഗ്യമായി ഞാൻ കരുതുന്നു. സഭയിലേക്കു കടന്നുവന്ന ആദ്യനാളുകൾ മുതൽ തന്നെ ബ. വൈദികരുടെ സാന്നിദ്ധ്യം യേശുതമ്പുരാന്റെ സാമീപ്യം പകരുന്ന ദിവ്യമായ ഒരനുഭവമാണ് എന്നിലുണർത്തിയിരുന്നത്. പിതാവായദൈവത്തോട് അടുത്തു നില്ക്കുന്ന അനുഭവമാണ് അഭിവന്ദ്യ പിതാക്കന്മാരോട് വ്യക്തിപരമായി സംസാരിക്കുകയും അവരോട് അടുത്തിടപെടുകയും ചെയ്യുമ്പോൾ എനിക്കനുഭവപ്പെടുന്നത്. അവരുടെ പരിശുദ്ധിയോട് അടുക്കുമ്പോൾ ദൈവത്തിന്റെ ദിവ്യചൈതന്യം അവരിലൂടെ എന്നെ ഗ്രസിക്കുന്ന അനുഭവമാണ് എനിക്കുണ്ടായിട്ടുള്ളത്. അവരെ വിശുദ്ധീകരിച്ച് തന്റെ സ്ഥാനപതികളായി നിയോഗിച്ച ദൈവത്തിന്റെ പരിശുദ്ധി അവരിലുണ്ടെന്നുള്ളത് ഞാൻ തൊട്ടറിഞ്ഞിട്ടുള്ള യാഥാർത്ഥ്യമാണ്.

പുരോഹിതരുടെ മാഹാത്മ്യം തിരിച്ചറിയാൻ എന്നെ സഹായിച്ച മറ്റൊരു പ്രധാന കാര്യം മലങ്കരകത്തോലിക്കാ സഭയുടെ പരി. കുർബാന തക്സായിലെ വൈദികൻ രഹസ്യമായും പരസ്യമായും ചൊല്ലുന്ന പ്രാർത്ഥനകളാണ്. അതിൽ ചിലത് ഇവിടെ ചേർക്കുന്നു. ''സർവാധിപതിയും മനുഷ്യരുടെ അപരാധങ്ങൾ ക്ഷമിക്കുന്നവനും പാപികളുടെ മരണം ആഗ്രഹിക്കാത്തവനുമായ ദൈവമായ കർത്താവേ അയോഗ്യനായ ഞാൻ എന്റെ ആന്തരിക കരങ്ങൾ നിന്റെ സന്നിധിയിലേക്കു നീട്ടി എന്റെ സകല നിയമലംഘനങ്ങൾക്കും മാപ്പപേക്ഷിക്കുന്നു. കർത്താവേ ഞാൻ നിന്നോട് പ്രാർത്ഥിക്കുന്നു. വൈരിയുടെ സകല വ്യാപാരങ്ങളിൽനിന്നും എന്റെ ബോധത്തെയും അവിഹിത വീക്ഷണത്തിൽ നിന്ന് എന്റെ കണ്ണുകളേയും വ്യർത്ഥ ശ്രവണത്തിൽ നിന്ന് എന്റെ ചെവികളെയും നിന്ദ്യ പ്രവർത്തികളിൽ നിന്ന് എന്റെ കൈകളെയും കാത്തുകൊള്ളണമേ. അങ്ങനെ ഞാൻ പൂർണമായും നിന്റേതാകുവാനും നിന്റെ ദിവ്യ രഹസ്യങ്ങളുടെ നൽവരം ഇപ്പോഴും എപ്പോഴും നിന്നിൽ നിന്ന് പ്രാപിക്കുവാനും എന്റെ അന്തരേന്ദ്ര്യങ്ങളെ കർമ്മനിരതമാക്കേണമേ. നിന്റെ ആത്മീക ശുശ്രൂഷയ്ക്ക് ഞാൻ അയോഗ്യനായിരിക്കേ, കരുണാപൂർവം എന്നെ വിളിക്കുകയും ഈ അതിവിശുദ്ധ സ്ഥലത്ത് പ്രവേശിക്കുവാൻ ഔദാര്യപൂർവം എന്നെ ധൈര്യപ്പെടുത്തുകയും, നിന്റെ ബലിപീഠത്തിന്റെ മുമ്പാകെ സ്വാതന്ത്ര്യത്തോടുകൂടെ നിന്ന് സംഭാഷണം ചെയ്യാൻ സ്നേഹപൂർവം എന്നെ ശക്തനാക്കുകയും ചെയ്ത കർത്താവേ നിന്റെ പരിശുദ്ധാത്മാവിന്റെ കൃപ എനിക്ക് പ്രദാനം ചെയ്യണമേ. എന്റെ ബോധത്തിന്റെ നിഗൂഢ നയനങ്ങൾ പ്രകാശിപ്പിക്കേണമേ". വൈദികർ ഇപ്രകാരം പ്രാർത്ഥിക്കുമ്പോൾ ഈ കൃപകൾ അവർക്കു മാത്രമല്ല ദിവ്യബലിയിൽ പങ്കുചേരുന്ന എല്ലാവർക്കും അവർവഴി മനുഷ്യകുലത്തിനു മുഴുവനും ലഭിക്കുകയാണ്; കടങ്ങളുടെ പരിഹാരവും പാപങ്ങളുടെ മോചനവും രക്ഷയുടെ അനുഭവവും രണ്ടു ലോകങ്ങളിലും എന്നേക്കും ഉണ്ടാവുകയാണ്.

"കണ്ടാലും വിശുദ്ധ സഭയിൽ പുരോഹിതന്മാർ വഴി അവന്റെ ശരീരവും രക്തവും വിഭജിക്കപ്പെടുന്നു. ഭക്ഷിക്കപ്പെട്ടിട്ടും ശരീരം ഇല്ലാതാകുന്നില്ല; പാനം ചെയ്തിട്ടും രക്തം കുറഞ്ഞുപോകുന്നുമില്ല. സ്വർഗീയർ അവനെ സ്തുതിക്കുകയും ഭൗമീകർ അവനെ ആഹ്ലാദിക്കുകയും ചെയ്യുന്നു. ദൈവമായ കർത്താവേ ഈ സമയത്ത് കരുണയോടും ദയയോടുംകൂടെ എന്നെ വീക്ഷിക്കേണമേ. തിരുമുഖം എന്നിൽ നിന്നു തിരിക്കരുതേ. ഞാൻ അയോഗ്യനായിരിക്കേ നിന്റെ വിശുദ്ധ ബലിപീഠത്തെ ആദ്ധ്യാത്മികവും രക്തം ചിന്തൽ കൂടാത്തതുമായ ഈ ബലിയേയും സമീപിക്കുന്ന ഈ അവസരത്തിൽ ബലഹീനനായ എന്നിൽ നിനക്ക് വെറുപ്പ് തോന്നരുതേ. "ആത്മീയ നയനങ്ങളാൽ നിന്നെ കാണുവാൻ എനിക്ക് കണ്ണുകൾ തരണമേ. ഞാൻ സ്വയം വിസ്മരിച്ച് നിന്നെ മാത്രം സ്മരിക്കുമാറാകണമേ. എന്റെ ആന്തരിക നയനങ്ങൾക്കു മുമ്പിൽ നീ മാത്രം ചിത്രീകരിക്കപ്പെടണമേ. മഹോന്നതത്തിൽ നിന്ന് പരിശുദ്ധ റൂഹാ ഈ ദിവ്യ രഹസ്യങ്ങളിൽ ഇറങ്ങിവരുന്ന ഈ സമയത്ത് ഭൂമിയിൽ നിന്നുഞാൻ ആത്മാവിൽ സ്വർഗത്തിലേയ്ക്ക് കരേറുമാറാകണമേ. ഈ അപ്പത്തിൽ നിന്റെ ശക്തി നിവേശിപ്പിക്കപ്പെടുകയും ഈ വീഞ്ഞ് രൂപാന്തരം പ്രാപിച്ച് രക്തമായ പരിണമിക്കുകയും ചെയ്യുന്ന ഈ സമയത്ത് എന്റെ ജീവൻ നിന്റേതിൽ കലർത്തപ്പെടുമാറാകണമേ. എന്റെ ആത്മാവിന്റെയും ശരീരത്തിന്റെയും രഹസ്യവും പരസ്യവുമായ മാലിന്യങ്ങൾ ഈ സമയത്ത് എന്നിൽ നിന്ന് കഴുകികളയേണമേ."

"സ്വന്തം ആട്ടിൻകൂട്ടത്തിനുവേണ്ടി ബലിയായിതീർന്ന ഉത്തമ ഇടയനേ നിനക്ക് സ്തുതി. ഭൂമിയിൽ നിന്ദ്യപൂഴിയായ എന്നെ നിന്റെ ദൈവീക രഹസ്യങ്ങളുടെ നിവാസ സ്ഥലത്ത് പ്രവേശിക്കുവാൻ കരുണാപൂർവം നീ




അർഹനാക്കി. നിന്റെ ശ്രേഷ്ടതയുടെ മഹാവിശുദ്ധ സ്ഥലമായ മഹോന്നതങ്ങളിലേയ്ക്ക് എന്നെ ഉയർത്തുകയും നിന്നെ സ്തുതിക്കുന്നവരായ ക്രോബന്മാരുടെയും പരിശുദ്ധൻ എന്ന് നിന്നെ പ്രകീർത്തിക്കുന്ന സ്രോപ്പേന്മാരുടെയും ഗണത്തിൽ എന്നെ ചേർക്കുകയും ചെയ്തതിനാൽ ദൈവമേ നിനക്കു ഞാൻ സ്തോത്രം അർപ്പിക്കുന്നു. അഗ്നിമയമായ ഈ സ്ഥലത്ത് അഗ്നിജ്വാലയുടെ സിംഹാസനത്തിന് മുമ്പിൽ നിന്നുകൊണ്ട് നിന്റെ ജനത്തിനുവേണ്ടി പാപപരിഹാരവും സൃഷ്ടിക്കു മുഴുവനുംവേണ്ടി മോചനവും ഞാൻ അപേക്ഷിക്കുന്നു. എന്റെ കർത്താവേ ആവശ്യക്കാരുടെ മുമ്പിൽ സമർത്ഥമായ നിന്റെ ഭണ്ഡാരം തുറന്ന് നിന്റെ ഇടവകയിലെ ആടുകളിൽ നിന്റെ നന്മകൾ വർഷിക്കണമേ. കടക്കാരുടെ കടപ്പത്രം കീറിക്കളയണമേ. പാപികളുടെ കുറ്റങ്ങൾ ക്ഷമിക്കണമേ. ഞങ്ങളുടെ തെറ്റുകൾ നീ പരിപൂർണമായി വിസ്മരിക്കണമേ. തെറ്റിപ്പോയവർ നീ മുഖാന്തരം തിരിച്ചുവന്ന് തിരുമുമ്പാകെ സമ്മേളിക്കുവാൻ ഇടയാകണമേ. കർത്താവേ, നിന്റെ കരുണയിൽ ആശ്രയിച്ചുകൊണ്ട് ഈ വിശുദ്ധ ബലിയെ ഞങ്ങൾ സമർപ്പിക്കുന്നു.

കർത്താവിന്റെ പ്രതിപുരുഷരായി മറ്റൊരു ക്രിസ്തുവായി, തിരുസഭയിൽ ശുശ്രൂഷിക്കുന്നതിന് നിയോഗം നൽകി വിളിച്ചു വേർതിരിക്കപ്പെട്ട പുരോഹിതരുടെ ഔന്നത്യവും ശ്രേഷ്ഠതയും അവരിലൂടെ നമുക്കുലഭിക്കുന്ന ദൈവകാരുണ്യവും വ്യക്തമാക്കുന്ന എത്ര ഹൃദയ സ്പർശിയായ പ്രാർത്ഥനകളാണിവ. അഖിലാണ്ഡസീമകളെ വഹിക്കുന്നവനെ പുരോഹിതർ സ്വന്തം കരങ്ങളിൽ വഹിച്ച് സകലർക്കും വിഭജിച്ചു നല്കുന്നു, സ്വന്തം അധരങ്ങൾ സ്വീകരിക്കുകയും ചെയ്യുന്നു. ഇതെത്ര വിസ്മയനീയം! ആ കരങ്ങളെത്ര ഭാഗ്യമുള്ളവ! വൈദികരുടെ ശ്രേഷ്ഠത മനസിലാക്കാൻ ഒരു കാര്യം മാത്രം ചിന്തിച്ചാൽ മതിയെന്നുതോന്നുന്നു. അവർ ക്രിസ്തുവിന്റെ പ്രതിപുരുഷന്മാരാണ്. അവരുടെ അധരങ്ങളാൽ കൂദാശവചനങ്ങൾ ഉച്ചരിക്കപ്പെടുമ്പോൾ അപ്പവും വീഞ്ഞും നമ്മുടെ കർത്താവിന്റെ തിരുശരീരരക്തങ്ങളായി പരിണമിക്കുന്നു. അവരുടെ അധരങ്ങളാൽ കല്പിക്കപ്പെടുമ്പോൾ പരിശുദ്ധാത്മാവായ ദൈവം ഇറങ്ങിവന്ന് അപ്പത്തെയും വീഞ്ഞിനെയും തിരുശരീര രക്തങ്ങളായി പൂർത്തിയാക്കുന്നു. അവരുടെ ബലഹീന ശുശ്രൂഷവഴി ക്രിസ്തുവിലൂടെ നിറവേറ്റപ്പെട്ട രക്ഷാകർമ്മം മുഴുവൻ ഇന്ന് ഇവിടെയെന്നപോലെ ദൈവം നമുക്കു സന്നിഹിതമാക്കിത്തരുന്നു. ഓ ദൈവമേ എത്ര വലിയ രഹസ്യമാണിത്! ഇത്രമഹനീയ പദവിയിലേക്കു നീ ഉയർത്തിയ നിന്റെ പുരോഹിതരെ അവർ എത്ര ബലഹീനരായാലും ആർക്കു കുറ്റം വിധിക്കാനാകും? വൈദികരെ വിധിച്ചുകൊണ്ട് മിറിയാമിനെപ്പോലെ ശിക്ഷാർഹരാകാതിരിക്കാൻ നമുക്ക് ശ്രദ്ധിക്കാം! (സംഖ്യ 12: 1–10). അവരോടു കർത്താവു ചോദിക്കുന്ന ചോദ്യവും ശ്രദ്ധിക്കാം! "എന്റെ ദാസനായ മോശയ്ക്കെതിരേ സംസാരിക്കാൻ നിങ്ങൾ ഭയപ്പെടാതിരുന്നതെന്ത്?"

ദൈവത്തിന്റെ നാമത്തിൽ സംസാരിക്കുവാനും അവൻ ചെയ്യുന്ന കാര്യങ്ങൾ പരികർമ്മം ചെയ്യുവാനും അവനോട് അടുത്ത് നിൽക്കാനും അവന്റെ കൂട്ടുവേലക്കാരാകാനും ലോകത്തിൽ പുരോഹിതരെപ്പോലെ മറ്റാർക്കു കഴിയും! ദൈവം തന്റെ ഔദാര്യത്തിൽ നിന്നും കനിഞ്ഞു നൽകിയ പൗരോഹിത്യമെന്ന അമൂല്യദാനത്തിന് പുരോഹിതരും സമർപ്പിതരും, വിശ്വാസികളും ഒന്നുചേർന്ന് ദൈവത്തിന് എത്ര നന്ദി പറഞ്ഞാലും മതിയാകില്ല. ലോകംതരുന്ന സകല ഭാഗ്യങ്ങൾക്കുമുപരിയായ അനശ്വരമായ സൗഭാഗ്യമാണ് സഭയിൽ ക്രിസ്തുവിന്റെ കൂദാശയായിരിക്കാൻ വിളിക്കപ്പെട്ടിരിക്കുന്ന പുരോഹിതരിലൂടെ ദൈവം കനിഞ്ഞു നൽകിക്കൊണ്ടിരിക്കുന്നത്. വൈദിക സമർപ്പിതജീവിതം വഴി ദൈവം നിർവഹിക്കുന്ന ഉന്നതമായ ധർമ്മം എത്രവലുതാണ്! ഇതിലും വലുതായ മറ്റൊരു ദാനവും സൗഭാഗ്യവും ദൈവത്തിൽനിന്ന് അവർക്കു ലഭിക്കാനില്ല. പൗരോഹിത്യത്തിന്റെ ആധികാരികതയും അനിവാര്യതയും ഔന്നത്യവും ശ്രേഷ്ടതയും അവരുടെ ഉത്തരവാദിത്വങ്ങളുമെല്ലാം മനസിലാക്കുമ്പോൾ അവരർഹിക്കുന്ന ആദരവും, വിധേയത്വത്തോടെയുള്ള അനുസരണവും അംഗീകാരവുമെല്ലാം നല്കാതിരിക്കാൻ ആർക്കു സാധിക്കും! പുരോഹിതന്റെ ശ്രേഷ്ടതയെക്കുറിച്ചു പറയുമ്പോൾ പ്രസിദ്ധനായ ലക്കോർഡെർ പറയുന്നു, ''ലോകസുഖങ്ങൾ ആഗ്രഹിക്കാതെ, ലോകത്തിൽ ജീവിക്കുന്നവൻ. ഒരു കുടുംബത്തിന്റെയും സ്വന്തമാകാതെ, ഓരോ കുടുംബത്തിലും അംഗമാകുന്നവൻ. എല്ലാ ഹൃദയരഹസ്യങ്ങളിലേക്കും കടന്നുചെല്ലുന്നവൻ. എല്ലാ വ്രണങ്ങളും സുഖപ്പെടുത്തുന്നവൻ. മനുഷ്യരിൽ നിന്നു പുറപ്പെട്ട്, അവരുടെ പ്രാർത്ഥനകൾ ദൈവസന്നിധിയിൽ എത്തിക്കുന്നവൻ. ദൈവത്തിൽനിന്നു മടങ്ങി, മനുഷ്യർക്ക് പാപമോചനവും സമാധാനവും പ്രത്യാശയും കൊണ്ടുവരുന്നവൻ. പരസ്നേഹത്താൽ ജ്വലിക്കുന്നതും ബ്രഹ്മചര്യത്താൽ സുദൃഢവുമായ ഹൃദയമുള്ളവൻ. എല്ലായ്പ്പോഴും ക്ഷമിക്കുകയും പഠിപ്പിക്കുകയും ആശ്വസിപ്പിക്കുകയും അനുഗ്രഹിക്കുകയും ചെയ്യുന്നവൻ. ഓ... ദൈവമേ! എത്ര ഉത്കൃഷ്ടമായ ജീവിതം! യേശുക്രിസ്തുവിന്റെ പുരോഹിതാ, ഈ ജീവിതം നിന്റേതാണ്."

ഇത്രമഹനീയ പദവിയിലേക്കു ദൈവം ഉയർത്തിയ പുരോഹിതരെ അവർ എത്ര ബലഹീനരായാലും ആർക്കു കുറ്റം വിധിക്കാനാകും? വൈദികരോടു കാട്ടുന്ന അനാദരവ്, അവർ എന്തെല്ലാം ബലഹീനതകളുള്ളവരായാലും, അത് ക്രിസ്തുവിനോടും അവനെ അയച്ച പിതാവിനോടും കാണിക്കുന്ന അനാദരവുതന്നെയാണ്. വൈദികരെ അവരുടെ എല്ലാ കഴിവുകളോടും ബനഹീനതകളോടുംകൂടെ ഉൾക്കൊള്ളുകയും ആദരിക്കുകയും ചെയ്യുന്നവർ യേശുക്രിസ്തുവിനെയും

അവനെ അയച്ച പിതാവിനെയും ആദരിക്കുന്നു. അതിനാൽ ചുരുക്കംചില വൈദികരുടെ ഏതെങ്കിലും ചില കുറവുകളെ പർവതീകരിച്ചു കാണിക്കുന്ന ഇന്നത്തെ ആത്യാധുനിക മാദ്ധ്യമസംസ്കാരത്തെ വെല്ലുവിളിച്ചുകൊണ്ട്, പൗരോഹിത്യശുശ്രൂഷയുടെ മാഹാത്മ്യം എടുത്തുകാട്ടുകയും സാക്ഷ്യപ്പെടുത്തുകയും അവർക്കുവേണ്ടി നിരന്തരം പ്രാർത്ഥിക്കുകയും ചെയ്യാൻ നാം കടപ്പെട്ടിരിക്കുന്നു. വൈദികരുടെ ശുശ്രൂഷകളെ ആദരപൂർവം ഏറ്റുവാങ്ങി നമുക്ക് ദൈവത്തിനു നന്ദിയർപ്പിക്കാം. അവരെ എന്നും നമ്മുടെ പ്രാർത്ഥനകളിൽ ഓർക്കാം! പൗരോഹിത്യത്തിന്റെ ഔന്നത്യത്തെക്കുറിച്ച് ഞാൻ സംസിരിക്കുന്നതു കേട്ടപ്പോൾ ഒരിക്കൽ ഒരാൾ എന്നോടു ചോദിച്ചു, “അപ്പോൾ പൗരോഹിത്യ പട്ടം സ്വീകരിക്കാൻ ആഗ്രഹമുണ്ട് അല്ലേ?” ഞാൻപറഞ്ഞു ദൈവിക പദ്ധതികൾ മാറ്റിമറിക്കാനും തിരുത്തിക്കുറിക്കാനും തിരുസഭയിൽ ഒരിക്കലും ഇടവരാതിരിക്കട്ടെ എന്നതാണ് എന്റെ പ്രാർത്ഥന. മാത്രമല്ല സ്വന്തം മിടുക്കുകൊണ്ട് വാദിച്ച് കരസ്തമാക്കാവുന്നതോ, കാശുകൊടുത്ത് അവരവരുടെ ഇഷ്ടമനുസരിച്ച് വാങ്ങാവുന്നതോ ആയ ഒന്നല്ലല്ലോ വി. കത്തോലിക്കാസഭയുടെ പൗരോഹിത്യം!

### സന്യാസ സമർപ്പണ ജീവിതം

ക്രൈസ്തവ ദർശനമനുസരിച്ച് സുവിശേഷത്തിലന്തർഭവിച്ചതും സുവിശേഷത്തിലെ ക്രിസ്തുവിനെ അനുകരിച്ചുകൊണ്ടുള്ളതുമായ ഒരു ജീവിതശൈലിയാണ് സന്യാസം. ക്രിസ്തീയ ജീവിതത്തിന് രണ്ടു പദവികളുണ്ട്. ഒന്ന് എല്ലാവർക്കും പൊതുവായിട്ടുള്ളത്, നിത്യരക്ഷ പ്രാപിക്കുകയാണതിന്റെ ലക്ഷ്യം. കല്പനകളുടെ പാലനമാണ് അതിനുള്ള മാർഗം. രണ്ടാമത്തേത് സുവിശേഷോപദേശങ്ങളനുസരിച്ചുകൊണ്ട് പരിപൂർണത പ്രാപിക്കുവാനുള്ള സന്യാസ ദൈവവിളിയാണ്. ഇതിന് കല്പനകളുടെ പാലനം മാത്രം പോരാ. യേശു ധനികനായ യുവാവിനോടു പറഞ്ഞതുപോലെ നീ പരിപൂർണത പ്രാപിക്കുവാൻ ആഗ്രഹിക്കുന്നെങ്കിൽ പോയി നിനക്കുള്ളതെല്ലാം വിറ്റ് ദരിദ്രർക്കു കൊടുക്കുക. അപ്പോൾ സ്വർഗത്തിൽ നിനക്ക് നിക്ഷേപമുണ്ടാകും. പിന്നെ വന്ന് എന്നെ അനുഗമിക്കുക (മത്താ 19:21). തന്നെ അനുഗമിച്ച ശിഷ്യഗണത്തോട് യേശു പറഞ്ഞതും ഇതുതന്നെയാണ്. ആരെങ്കിലും എന്നെ അനുഗമിക്കാൻ ആഗ്രഹിക്കുന്നെങ്കിൽ സ്വയം പരിത്യജിച്ച് സ്വന്തം കുരിശുമെടുത്ത് എന്നെ അനുഗമിക്കട്ടെ (മർക്കോ 8:34). പ്രത്യേക വരം ലഭിച്ചവർക്കല്ലാതെ ഈ ജീവിതം സാദ്ധ്യമല്ല (മത്താ 19:11). ഈ വിളി ശ്രവിക്കുന്നവർ സ്വയം പരിത്യജിച്ച് ദൈവത്തിനും ദൈവജനത്തിനുമായി തങ്ങളെത്തന്നെ എടുത്തു പ്രതിഷ്ഠിക്കുന്നു. അതായത് സന്യാസ സമർപ്പണജീവിതം ഒരേ സമയം ദൈവത്തിന്റെ സൗജന്യദാനവും വിളി ശ്രവിക്കുന്നവരുടെ സമ്പൂർണവും സ്വതന്ത്രവുമായ എടുത്തു പ്രതിഷ്ഠിക്കലുമാണ്. ദൈവരാജ്യത്തെപ്രതി തങ്ങളെത്തന്നെ ഷണ്ഡന്മാരാക്കുന്നവരാണിവർ (മത്താ 19:12). വിഭജിക്കപ്പെടാത്ത ഹൃദയത്തോടെ തങ്ങളെത്തന്നെ ക്രിസ്തുവിനു പ്രതിഷ്ഠിക്കുന്നതിനും, അവിടുത്തെ പ്രസാദിപ്പിക്കുക എന്ന ഏക ലക്ഷ്യത്തോടെ (1 കൊറി 7:34) ജീവിച്ചുകൊണ്ട് ദൈവത്തിനും ദൈവജനത്തിനുമായി തങ്ങളെത്തന്നെ സമ്പൂർണമായി സമർപ്പിക്കുകയും ചെയ്യുന്നവരാണ് സന്യസ്തർ. അവിടുന്ന് തനിക്കിഷ്ടമുള്ളവരെ തന്റെയടുക്കലേക്കു വിളിച്ചു (മർക്കോ 3:13). നിങ്ങളെന്നെ തെരഞ്ഞെടുക്കുകയല്ല, ഞാൻ നിങ്ങളെ തെരഞ്ഞെടുക്കുകയാണ് ചെയ്തത് (യോഹ 15:16).

സന്യാസ ദൈവവിളി ഓരോരുത്തർക്കും വ്യക്തിപരമായി ലഭിച്ച ഒരു ദാനമെന്നതിനേക്കാൾ ദൈവം സഭയ്ക്കു നല്കിയ ദാനമാണ്. സന്യാസത്തിന്റെ സഭാത്മകവശം ആരാധനക്രമത്തിലധിഷ്ടിതമായ സഭാത്മകമായ ഒരാദ്ധ്യാത്മീകതയിലേക്കു സ്വയം വളരുന്നതിനും മററുള്ളവരെ അതിലേക്കു നയിക്കുന്നതിനും നമ്മെ ആഹ്വാനം ചെയ്യുന്നു. ക്രിസ്തുവിന്റെ മണവാട്ടിയായ സഭയുടെ ഹൃദയമെന്നു വിശേഷിപ്പിക്കാറുള്ള സന്യാസത്തിന് തിരുസഭയിലുള്ള സ്ഥാനവും ധർമ്മവും വളരെ വലുതാണ്. ഈശ്വരസാക്ഷാത്കാരത്തിലും ദൈവശുശ്രൂഷയിലും സർവാത്മനാ ആനന്ദം കണ്ടെത്തിക്കൊണ്ടുള്ള സർവസംഗപരിത്യാഗപൂർണമായ ഒരു ജീവിതശൈലിയാണ് സന്യാസം. ഈ ശൈലി സ്വായത്തമാക്കണമെങ്കിൽ യേശുനാഥന്റെ വ്യക്തിപ്രാഭവത്തിൽ ആകൃഷ്ടരായി അവിടുത്തെ ദൗത്യബോധത്താൽ ഉണർന്ന് ദൈവത്തിനും ദൈവജനത്തിനുമായി ആത്മാർപ്പണം ചെയ്തുകൊണ്ടുള്ള ഒരു ജീവിതം നയിക്കുന്നതിന് നിശ്ചയദാർഢ്യത്തോടെ സമർപ്പിതർ തങ്ങളെത്തന്നെ അർപ്പണം ചെയ്യുവാൻ തയ്യാറാകണം. ഓരോ സന്യാസഭവനവും ദൈവാനുഭവത്തിന്റെ വേദിയും ആത്മീയചൈതന്യം പ്രസരിക്കുന്ന സ്ഥലവും, ജീവിതലക്ഷ്യത്തിലേക്കു നമ്മെ നയിക്കുന്നതിനുപകരിക്കുന്ന വേദികളും ആയിരിക്കണം.

പരിശുദ്ധനായവന്റെ പക്കലേക്കുള്ള രഹസ്യാകർഷണവും അവിടുത്തെ നിഗൂഢസാന്നിദ്ധ്യവും സഹവാസവും അനുഭവിക്കുവാനുള്ള തീഷ്ണമായ ആഗ്രഹവുമാണ് ആഴമായ പ്രാർത്ഥനാനുഭവത്തിലേക്കും നിരന്തരധ്യാനത്തിലേക്കും സന്യസ്തരെ നയിക്കുന്നത്. ദൈവത്തിനുവേണ്ടിയുള്ള ദാഹവും യഥാർത്ഥ ദൈവസ്നേഹതീഷ്ണതയാൽ ജ്വലിക്കുന്ന ഒരു ഹൃദയവും സന്യസ്തരെ ആഴമായ പ്രാർത്ഥനാ ധ്യാനത്തിലേക്കും ദൈവസംസർഗ അനുഭവത്തിലേക്കും നയിക്കും. സന്യാസജീവിതം പ്രാർത്ഥനയിലും പരിത്യാഗജീവിതത്തിലും ഊന്നിനില്ക്കുന്നതിനാൽ ആദായം, പ്രവർത്തനക്ഷമത എന്നിവയൊന്നും അതിനു മുഖ്യവിഷയമല്ല. പ്രാർത്ഥനാചൈതന്യത്തിനു ഹാനിഭവിക്കാത്ത പ്രവർത്തനങ്ങളാണ് സന്യാസജീവിതത്തിന് ഉപോദ്ബലകമായിട്ടുള്ളത്. പ്രാർത്ഥനയാണ് ദൈവസംസർഗത്തിന്റെ രഹസ്യാത്മകമായ തലങ്ങളിലേക്കും ദൈവമഹത്വത്തിനുതകുന്ന വിധത്തിലുള്ള പ്രവർത്തനശൈലിയിലേക്കും നമ്മെ നയിക്കുന്നത്. ഇത് സ്വജീവിതത്തിൽ യാഥാർത്ഥ്യമാക്കിത്തീർക്കുന്ന സന്യാസി ഒരേസമയം കർമ്മയോഗിയും ജ്ഞാനയോഗിയുമായിത്തീരും. മൗനവും, ഏകാഗ്രതയും, നിർമ്മലഹൃദയവും, ഉദ്ദേശശുദ്ധിയും ഹൃദയശാന്തതയുമാണ് പ്രാർത്ഥനയിലും ദൈവസംസർഗ അനുഭവത്തിലും വളരുന്നതിന് സഹായകമായ അന്തരീക്ഷം. ബാഹ്യജീവിതവും ആന്തരീകജീവിതവും തമ്മിൽ സമഞ്ജസമായ പൊരുത്തത്തിലായിരിക്കണം. ക്രിസ്തുവായിരിക്കണം സന്യാസിക്ക് ഉത്തേജനം. ക്രിസ്തുവിന്റെ മൗതീകശരീ

രമായ സഭയുടെ സർവോന്മുഖമായ വളർച്ചയായിരിക്കണം ഇവയുടെയെല്ലാം പിന്നിലെ സന്യസ്തരുടെ ഏക ലക്ഷ്യം.

ദൈവമാകുന്ന സമ്പത്തിനാൽ യഥാർത്ഥത്തിൽ സമ്പന്നരാകുന്നവർക്കുമാത്രമേ സമ്പൂർണമായ സന്യാസ പരിത്യാഗം അനുഷ്ടിക്കുവാൻ സാധിക്കുകയുള്ളു. ക്രിസ്തുവിലൂടെ ദൈവം മനുഷ്യകുലത്തോടു കാണിച്ച അനന്തസ്നേഹത്തിന് യഥാർത്ഥ സാക്ഷ്യം നല്കി ദൈവസ്നേഹത്തിന്റെ പാരമ്യം മനുഷ്യരുടെ മുമ്പാകെ സ്പഷ്ടമായി ഉയർത്തിക്കാണിക്കുന്നതിന് സന്യസ്തർക്കു കഴിയണം. ക്രിസ്തുവിൽ സമാഗതമായ ദൈവരാജ്യത്തിന്റെ സുവിശേഷത്തിന് സ്വജീവിതത്തിലൂടെ സാക്ഷ്യംവഹിച്ചുകൊണ്ട് സാധിക്കേണ്ട ലക്ഷ്യമാണിത്. സന്യസ്തർ ദൈവരാജ്യത്തിന്റെ ശുശ്രൂഷകരാണ്. തങ്ങളുടെ ജീവിതത്തിലേക്ക് ദൈവരാജ്യത്തെ സ്വാഗതം ചെയ്യാൻ മാത്രമല്ല അവിടുന്നു തന്റെ ശിഷ്യരെ വിളിച്ചത്. സകലതും ഉപേഷിച്ച് ദൈവരാജ്യത്തിന്റെ ശുശ്രൂഷക്ക് തങ്ങളുടെ ജീവിതം പ്രതിഷ്ഠിക്കാൻവേണ്ടി കൂടിയാണ് വിളിച്ചത്.

സഭയ്ക്ക് ആദ്ധ്യാത്മികബലം നല്കാനുള്ള ഊർജ സ്രോതസ്സാണ് സന്യസ്തർ. ഏകാന്തതയിലും മൗനത്തിലും തിരുസന്നിധിയിലിരുന്ന് ക്രിസ്തുവിന്റെ സജീവസാന്നിദ്ധ്യത്താലും ചൈതന്യത്താലും അവിടുത്തെ പ്രതിരൂപമായി രൂപാന്തരീകരിക്കപ്പെടുകയും, യേശുനാഥന്റെ വ്യക്തിപ്രാഭവത്തിൽ ആകൃഷ്ടരായി അവിടുത്തെ ദൗത്യബോധത്താൽ ഉണരുകയും ചെയ്യുന്ന സന്യസ്തർ സഭയ്ക്കു വലിയ ആദ്ധ്യാത്മിക ബലമാണ്. ഈശ്വരസാക്ഷാത്കാരത്തിലും ദൈവശുശ്രൂഷയിലും സർവാത്മനാ ആനന്ദം കണ്ടെത്തിക്കൊണ്ടുള്ള സർവസംഗപരിത്യാഗ പൂർണമായ ജീവിതശൈലി സ്വായത്തമാക്കുന്ന ഇവർ സഭയ്ക്ക് ജീവിത മാതൃകയും സഭാശുശ്രൂഷകളിൽ വലിയ സഹായവുമാണ്. ബ്രഹ്മചര്യത്താൽ സുദൃഢമാക്കപ്പെട്ട് പരസ്നേഹത്താൽ ജ്വലിക്കുന്ന ഹൃദയത്തോടെ ദൈവത്തെ സ്നേഹിക്കാനും സഹോദരർക്ക് സ്നേഹശുശ്രൂഷചെയ്ത് ദൈവത്തെ മഹത്വപ്പെടുത്താനും അനേകം സമർപ്പിതരുണ്ടെന്നുള്ളതാണ് വി. കത്തോലിക്കാസഭയുടെ ഏറ്റവും വലിയ ബലം. സമർപ്പിതരിലൂടെ ദൈവം സകലർക്കും നല്കിക്കൊണ്ടിരിക്കുന്ന അളവില്ലാത്ത നന്മകൾ വിസ്മരിച്ചിട്ട് ലോകത്തിന്റെ തിന്മയുടെ സ്വാധീനത്താൽ ഒറ്റപ്പെട്ട ചിലർക്കുവന്നുപോകുന്ന വീഴ്ച്ചകളെ പർവതീകരിച്ചു കാണിച്ച് സമർപ്പണജീവിതത്തിനു മങ്ങലേല്പിക്കാമെന്നും അതുവഴി വി. കത്തോലിക്കാ സഭയെ തകർക്കാമെന്നും ആരും വ്യാമോഹിക്കണ്ടാ. കാലത്തിന്റെ പുതിയ വെല്ലുവിളികളെ ചെറുത്തു നിന്നുകൊണ്ട് പ്രതിസന്ധികളിൽ തളരാതെ മുന്നേറുന്നതിനു വേണ്ട ആത്മീയ ശക്തിയാർജിക്കുന്നതിനുള്ള ആഹ്വാനമായി ഞങ്ങൾ ഇതിനെ കാണുന്നു. പീഡിപ്പിക്കുന്തോറും വർദ്ധിക്കുകയും വ്യാപിക്കുകയും ചെയ്യാൻവേണ്ട കരുത്തുഞങ്ങൾക്ക് സർവശക്തൻ നല്കും.

ഇന്ന് വൈദിക, സന്യാസ സമർപ്പണ ജീവിതത്തിലേക്കു കടന്നുവരുന്നവർ പൊതുവേ തിന്മ നിറഞ്ഞലോകത്തിൽ അത്യാധുനീകതയുടെ മായാമോഹങ്ങളുടെ നടുവിൽനിന്ന് കടന്നുവരുന്നവരാണ്. അവരും നമ്മെപ്പോലെ മനുഷ്യരാണ്. ജഡത്തിന്റെയും ലോകത്തിന്റെയും പ്രലോഭനങ്ങളെ അതിജീവിക്കാൻ കടപ്പെട്ടവരാണെങ്കിലും എല്ലാവരുടെയും പ്രാർഥനയുടെ ശക്തിയുണ്ടെങ്കിൽമാത്രമേ അതിനു സാധിക്കുകയുള്ളു. ആധുനീകലോകത്തിന്റെ പ്രത്യേകതകളുൾക്കൊള്ളുന്ന നമ്മുടെ കുടുംബ പശ്ചാത്തലങ്ങളിൽ ജനിച്ചു വളർന്നവരാണ് അവരെന്ന സത്യം വിസ്മരിക്കാതിരിക്കാം. ഒരാൾ വീണുപോകുന്നെങ്കിൽ അതിന് ഉത്തരവാദികൾ ബാക്കിയുള്ളവരാണ്. വിശ്വാസികളുടെ സമൂഹത്തിനു മുഴുവൻ അതിന് ഉത്തരവാദിത്വമുണ്ട്. മുറിവേറ്റവരെ കൂടുതൽ കുത്തിനോവിക്കാതെ കരുണയോടെ മുറിവു വച്ചുകെട്ടി തോളിലേറ്റുന്ന നല്ലിടയന്റെ മാതൃകയാണ് നാം സ്വീകരിക്കേണ്ടത്. പാപി തന്റെ പാപത്തിൽ മരിക്കാനല്ല, മനസ്സുതിരിഞ്ഞ് തിരിച്ചുവരാനാണ് ദൈവം ആഗ്രഹിക്കുന്നത്. പാപത്തെ വെറുക്കുകയും പാപിയെ സ്നേഹിക്കുകയും ചെയ്യുന്ന മാതൃകയാണ് കർത്താവു നമുക്കു കാണിച്ചുതന്നിട്ടുള്ളത്. പാപി മനസ്സുതിരിഞ്ഞു തിരിച്ചുവരാൻ കാത്തിരിക്കുകയും തിരിച്ചുവരുമ്പോൾ കണക്കു ചോദിക്കാതെ വാത്സല്യപൂർവം കരുണയോടെ കൈക്കൊള്ളുകയും ചെയ്യുന്ന വത്സല പിതാവാണ് നമ്മുടെ ദൈവം. തെറ്റിനെ നീതീകരിക്കുകയല്ല ഞാൻ. സഭ ക്രിസ്തുവിന്റെ ശരീരവും നാം ഓരോരുത്തരും അതിലെ അവയവങ്ങളുമാണല്ലോ. നമ്മുടെ ശരീരത്തിലെ ഒരവയവത്തിന് കേടു സംഭവിച്ചാൽ ഉടനേ നാം അതിനെ മുറിച്ചുമാറ്റാൻ ശ്രമിക്കുമോ? കൂടുതൽ കുത്തിനോവിക്കുമോ? സഭാമക്കൾ എല്ലാവരുടെയും പ്രത്യേക ശ്രദ്ധയും പ്രാർത്ഥനയും സമർപ്പിതരായ ഞങ്ങളെ സഹായിക്കട്ടെ! സങ്കീർണമായ ഈ യുഗത്തിൽ നമ്മുടെ കർത്താവിന്റെ രണ്ടാം വരവിന് വഴിയൊരുക്കിക്കൊണ്ട് ഒരു പുതിയ ആകാശവും പുതിയ ഭൂമിയും തീർക്കുവാൻ വൈദികരും സന്യസ്തരും അല്മായരും ഒന്നുചേർന്നു പരിശ്രമിക്കേണ്ടിയിരിക്കുന്നു.

ലോകം പുതിയ വെല്ലുവിളികളുമായി സഭയാകുന്ന കർത്താവിന്റെ തിരുശരീരത്തെ പിച്ചിച്ചീന്തുമ്പോൾ നമുക്ക് നിസംഗതരായി നോക്കിനില്ക്കാനാവുമോ? കർത്താവിനുവേണ്ടി ആത്മാർപ്പണം ചെയ്യാൻ സന്നദ്ധരായ അനേകം യുവതീ യുവാക്കന്മാരെ തിരുസഭയ്ക്ക് ഇന്നനിവാര്യമാണ്. വൈദിക സന്യാസ സമർപ്പണ പാതയിലൂടെ കർത്താവിന്റെ മാധുര്യം അനുഭവിക്കാനും തിരുഹിതം ആരാഞ്ഞറിഞ്ഞ് നിറവേറ്റാനും, ദൈവരാജ്യത്തിന്റെ ശുശ്രൂഷ ചെയ്യാനും, കർത്താവിന്റെ നാമത്തിൽ ദൈവമക്കൾക്ക് ശുശ്രൂഷ ചെയ്യാനും താല്പര്യമുള്ള യുവതീയുവാക്കന്മാരേ നിങ്ങൾക്ക് സ്വാഗതം! വൈദീകാർത്ഥികൾക്ക് മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ വൈദീക പരിശീലന കേന്ദ്രമായ സെമിനാരിയിലേക്കും, സന്യാസവൈദിക പരിശീലനത്തിനായി ബഥനി ആശ്രമത്തിലേക്കും സ്വാഗതം! സന്യാസിനികളായിത്തീർന്ന് നമ്മുടെ കർത്താവിനെ പൂർണഹൃദയത്തോടെ സ്നേഹിക്കാനും സേവിക്കാനും ആഗ്രഹിക്കുന്ന പെൺകുട്ടികൾക്ക് ബഥനി മിശിഹാനുകരണ സന്യാസിനി സമൂഹത്തിലേക്കും, മേരി മക്കൾ സന്യാസിനി സമൂഹത്തിലേക്കും സ്വാഗതം!

നിരീക്ഷണം



# എന്തുകൊണ്ട് ഇങ്ങനെ?

ഫാ. ജേക്കബ് ചിറയത്ത്



ആരെയും അതിശയിപ്പിക്കുന്ന നേട്ടങ്ങളുമായി കേരളം തല ഉയർത്തി നിന്നിരുന്നു. ദൈവത്തിന്റെ സ്വന്തം നാടെന്ന ഖ്യാതിയോടെ. വികസനത്തിലും അടിസ്ഥാന സൗകര്യങ്ങളിലും കേരളാമോഡൽ പരക്കെ അംഗീകരിക്കപ്പെട്ടു. വിദ്യാഭ്യാസത്തിലും, ആരോഗ്യത്തിലും ആളോഹരിയിലും ഇന്ത്യയിലെ മികച്ച സംസ്ഥാനമായി നിലകൊണ്ടു. വളർച്ചയുടെ പടവുകൾ നിരന്തരം കയറുമ്പോഴും തളർച്ചയുടെ പടുകുഴിയിലേക്ക് താഴുന്ന പ്രവണതകളും പ്രകടമാണ്. ഉയരുന്ന മദ്യമയക്കു മരുന്നുപഭോഗം, ആത്മഹത്യാനിരക്കുകൾ, ബാലപീഠനങ്ങൾ, ലൈംഗികഅതിക്രമങ്ങൾ, വാടകക്കൊലകൾ, രാഷ്ട്രീയസംഘട്ടനങ്ങൾ, വർഗ്ഗീയത, വംശീയത, അഴിമതി, സ്വജനപക്ഷപാതം, അതിരുകവിയുന്ന മാധ്യമവിചാരണകൾ അങ്ങനെ പട്ടിക നീളുന്നു. ഒരു പട്ടണമായി വളർന്നു ചുരുങ്ങുന്ന കൊച്ചു കേരളത്തിൽ അരങ്ങേറുന്ന ആനുകാലികസംഭവവികാസങ്ങൾ നമ്മെ ആഴത്തിൽ ചിന്തിപ്പിക്കുന്നു. എന്തുകൊണ്ട് ഇങ്ങനെ ? സാഹചര്യങ്ങളെയും വസ്തുതകളെയും അടർത്തിയെടുത്തു വിശകലം ചെയ്യുന്നതിനു പകരം, ജനിതക, സാമൂഹിക, മനശാസ്ത്ര, മതമേഖലകളെ കൂട്ടിയിണക്കി യാഥാർത്ഥ്യങ്ങളുടെ പ്രാഭവകേന്ദ്രത്തിലെത്തിച്ചേരുവാനുള്ള എളിയ പരിശ്രമമാണീ ലേഖനം.

**ജനിതകയാഥാർത്ഥ്യങ്ങൾ**

ഉൽപ്പത്തിയുടെ ആരംഭം അവ്യവസ്ഥയുടെ അനിശ്ചിതത്തിൽ നിന്നുമാണ്. ഉണ്ടാകട്ടെയെന്ന ശക്തമായ വിളിക്കലിലൂടെ സൃഷ്ടാവ് സകലതിനെയും ഉണ്മയിലേക്കാനയിച്ചു. നിയന്തിതമായ രൂപവും ഭാവവും സൗന്ദര്യവും പ്രാപിച്ച സൃഷ്ടപ്രപഞ്ചം ദൈവത്തിന്റെ മഹിമയെ വിളിച്ചറിയിച്ചു. അതിന്റെ കാവൽക്കാരനായി, പരിചാരകനായി, കാര്യസ്ഥനായി മനുഷ്യനെ ഉയർത്തി അവനെ സൃഷ്ടിയുടെ മകുടമാക്കി മാറ്റി. തന്നിലേക്കുതന്നെ അപകടം വിളിച്ചുവരുത്തുന്ന തീരുമാനത്തിലൂടെ ദൈവം അവനെ സ്വന്തം ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കുമ്പോൾ (ഉൽപ്പത്തി 1 :27). തുടർന്നുള്ള പ്രയാണത്തിൽ അവനെ പങ്കാളിയാക്കുകയായിരുന്നു അവിടുന്ന്.

ഒരു പക്ഷേ താൻ സൃഷ്ടിച്ച സകലതിനെയും നാമകരണം ചെയ്യുവാൻ ആദത്തെ വിളിച്ച് സ്ഥിരീകരിക്കുന്ന ദൈവം തന്നോടൊപ്പം സഹസൃഷ്ടാവാകുവാൻ അവനെ ക്ഷണിക്കുകയായരുന്നു. ഹെബ്രായ പാരമ്പര്യം നാമകരണം സ്രഷ്ടാവിന്റെ അവകാശമാണ് എന്നതാണ് ഈ ചിന്തയുടെ അടിസ്ഥാനം. അനുപമമായആ ഉയർത്തലിലൂടെ സൃഷ്ടിയിൽ സഹജമായ അനന്യതയുടെ, വ്യതിരിക്തയുടെ പ്രഘോഷകനും പരികർമ്മിയുമായി മാറുകയായിരുന്നു മനുഷ്യൻ. സൃഷ്ടിയിൽ അന്തർലീനമായ സീമകൾ ബന്ധങ്ങളുടെ ശ്രേണിയെ നിലനിറുത്തുവാനും ശാക്തീകരിക്കുവാനും അത്യന്താപേക്ഷിതമായിരുന്നു. അസ്ഥിത്വം(existence) എന്ന വാക്കു തന്നെ വേറിട്ടുനിൽക്കുക. (ex-sistere) എന്നാണു സൂചിപ്പിക്കുക. സൂഷ്ടിയുടെ മാത്രമല്ല, മനുഷ്യന്റെയും സ്വത്വത്തിന്റെ ഭാഗം തന്നെയാണ് ഈ അതിർത്തികൾ. അതിർത്തികൾ ഭഞ്ജിക്കുന്നത് പാപത്തിന്റെ മറുവാക്കായി യേശു പഠിപ്പിച്ച പ്രാർത്ഥനയിൽ പോലും ഉപയോഗിക്കപ്പെട്ടു. സൃഷ്ടവു കൽപ്പിച്ച അതിർത്തി കടക്കുവാൻ സ്വാതന്ത്ര്യം ദുരുപയോഗിച്ചപ്പോൾ ആദിപാപം ലോകത്തിലേക്ക്, മനുഷ്യപ്രകൃതിയിലേക്ക് ചേക്കേറി. ദൈവമാകണമെന്ന ചിന്ത അതിന് മൂലകാരണമായി. തുടർന്ന് അവന്റെ സിംഹാസനത്തോളമുയരണമെന്നുള്ള ത്വരയും ആർത്തിയും മാനവകുലത്തെ ബാബേൽഗോപുരത്തിനു ശേഷമുള്ള അനിശ്ചിതത്വത്തിലേക്ക് നയിക്കുന്നു. ചരിത്രം ഇന്നും ആവർത്തിക്കുന്നു. നിരവധി സംഭവങ്ങളിലൂടെ. കാരണം വ്യക്തം, മനുഷ്യൻ സൃഷ്ടിസഹജമായ അതിർത്തികൾ നിരന്തരം അതിക്രമിച്ചു കടക്കുന്നു. എല്ലാറ്റിന്റെയും അധിപനെന്നപോലെ. എനിക്കുമാത്രം, എനിക്കുവേണ്ടിമാത്രമെന്ന ചിന്തയോടെ.

മനുഷ്യൻ ഒരു അത്ഭുതവും അതേപോലെ രഹസ്യവുമാണ്. ജീവിക്കുന്ന മനുഷ്യൻ ദൈവത്തിന്റെ മഹത്വമാണെന്ന് അംഗീകരിക്കപ്പെടുന്നു. അതേപോലെ മാനുഷികവികാസം ഒരു പ്രക്രിയയാണെന്നും. ജനനത്തിന്റെ ആദ്യനിമിഷം മുതൽ മരണത്തോളം നീളുന്ന ആ പ്രക്രിയയിൽ കുടുംബത്തിന്റെ സ്ഥാനം ആദിയിലേ ഉറപ്പിക്കപ്പെട്ടതായിരുന്നു. മനുഷ്യൻ ഏകനായിരിക്കുന്നത് നന്നല്ല

എന്നും അവനു ചേർന്ന ഇണയെ താൻ നൽകു മെന്നും മനുഷ്യവികാസ ത്തിന്റെ വഴികളിലെ നിർണ്ണാ യക ദൈവിക ഇടപെടലുക ളാണ്. മനുഷ്യന്റെ ജീവിത വേദികളിൽ കൂടാരമടിച്ചുവ സിച്ചതും അവനോടൊപ്പം സന്തതസഹചാരിയായതും കുടുംബത്തിന്റെ പശ്ചാത്ത ലത്തിലാണ്. കാലത്തിന്റെ പൂർണതയിൽ വചനം മാംസ മായി മനുഷ്യരുടെയിടയിൽ താണിറങ്ങി വന്നതും കുടും ബത്തിന്റെ പശ്ചാത്തല ത്തിലാണെന്ന യാഥാർത്ഥ്യം ദൈവം അതിനെ എത്രമാത്രം വിലമതിക്കുന്നുവെന്ന് ഓർമ്മപ്പെടുത്തുന്നു.



ദൈവം ഈ ലോകത്തെ ഇത്രമാത്രം സ്നേഹിക്കുന്നുവെന്നുള്ളതിന്റെ മകുടോദാഹരണങ്ങളാണ് ഓരോ കുഞ്ഞിന്റെയും ജനനം. മാതാപിതാക്കളുടെ ദാമ്പത്യ സ്നേഹത്തിന്റെ അൾത്താരയിലേക്ക് ദൈവം തന്റെ ജീവനെ സന്നിവേശിപ്പിക്കുമ്പോൾ മക്കൾ അവന്റെ ദാന മായി ഈ ലോകത്തിലേക്കണയുന്നു. കുടുംബം ദൈവം രൂപീകരിച്ച അഴകുറ്റ ആവൃതിയാണ്. സ്വാർത്ഥത വഴി അതിനെ അലങ്കോലപ്പെടുത്തുന്നതും അതിന്റെ പവിത്ര വലിച്ചെറിഞ്ഞ് പുതിയമേച്ചിൽ സ്ഥലങ്ങൾ തേടിയലയുന്നതും, അതിന്റെ ശ്രീകോവലിലേക്ക് അതിക്രമിച്ചു പാഞ്ഞുകയറുന്നതും ഇന്നു കാണുന്ന പല അധർമ്മപ്രവൃത്തികളുടെയും മൂലകാരണമാണെന്നു പറയാതെ വയ്യ.

മനുഷ്യർ ദൈവത്തിന്റെ സഹകാരികളാണെന്നു മുകളിൽ സൂചിപ്പിക്കുകയുണ്ടായി. സന്താനപുഷ്ടിയുള്ളവരായി വളരുവാൻ മാനവകുലത്തെ ദൈവം അനുഗ്രഹിക്കുമ്പോൾ മാതാപിതാക്കളെ സൃഷ്ടികർമ്മത്തിൽ ഉപകരണങ്ങളാക്കുകയായിരുന്നു അവിടുന്ന്. അവരുടെ സ്നേഹവും, കരുണയും, പങ്കുവെയ്ക്കലും, ദാമ്പത്യ ധർമ്മാനുഷ്ഠാനവും, ഗർഭോത്പാദനവും, പരിചരണവും, ജനനവുമെല്ലാം പരസ്പരപൂരകമെന്നതുപോലെ ഓരോ ഘട്ടങ്ങളിലും സവിശേഷവുമാണ്. മാതാപിതാക്കളുടെ, പ്രത്യേകിച്ച് അമ്മയുടെ വികാരവിചാരങ്ങൾ, ചിത്തവൃത്തി, തുടങ്ങിയവയെല്ലാം നവജാതശിശുക്കളെയും അവരുടെ ഭാവിജീവിതത്തെയും ആഴത്തിൽ സ്വാധീനിക്കുന്നു. അമ്മയുടെ ഗർഭപാത്രം ജീവിക്കുന്ന സക്രാരിയാകുവാനാണ് ദൈവം ആഗ്രഹിക്കുക. അല്ലാതെ ക്ഷണിക്കാതെ കയറിവന്ന അതിഥിയെ സ്വീകരിക്കേണ്ട ഗതികേടിൽ കേഴുന്ന ഒരു വീടിനെയോ, അല്ലെങ്കിൽ പകയോടെ ഒഴിവാക്കേണ്ട വ്യക്തിയെ കുരുതി കൊടുക്കുന്ന കൊലയറയായോ ആയിട്ടല്ല ദൈവം അതിനെ കാണുക, അനുഗ്രഹിക്കുക.

ജനിതകവൈകൃതങ്ങൾ സാധാരണയായി അഞ്ചായി തരംതിരിക്കപ്പെട്ടിരിക്കുന്നു. വെറും മാംസപിണ്ഡമായി (ido), കുറച്ചൊക്കെ ജീവന്റെ തുടിപ്പുകളും പ്രത്യേകതകളും പ്രകടിപ്പിക്കുന്ന (Imbecile) കുട്ടിത്തം മാറാത്ത (Infentile) അപസ്മാരമുള്ള (Epileptic) ഭ്രാന്തായ (mad) അവസ്ഥകളിലുള്ളവയാണവകൾ. മനുഷ്യകുലത്തിനു മേൽ ദൈവം അടിച്ചേൽപ്പിക്കുന്ന വൈകൃതങ്ങളല്ല അവയൊന്നും ജീവന്റെ സ്വീകരണത്തിനുമുമ്പും അതിനു ശേഷവും പ്രത്യേകിച്ച് ഗർഭസ്ഥാവസ്ഥയിൽ മാതാവിലുണ്ടാകുന്ന വികാര, വിചാര വിക്ഷോഭങ്ങളും, ചിന്തവൃത്തികളും അവയ്ക്കു കാരണമാകുന്നു. ഈശോയെ ലോകത്തിനു സമ്മാനിച്ച മേരിയും തിരുകുടുംബത്തിന്റെ സംരക്ഷകനായ ജോസഫും മാതൃകയായി നമുക്കു മുമ്പിലുണ്ട്. ആർഷഭാരതസംസ്കൃതിയിലും ഉദാഹരണങ്ങൾ ധാരാളം. തനിക്കു ദൈവതുല്യനായ ഒരു മകനെ നൽകണമെന്ന് ഈശ്വരനോട് നിരന്തരം പ്രാർത്ഥിച്ചിരുന്നു, സ്വാമി വിവേകനാനന്ദന്റെ അമ്മ. ആ പ്രാർത്ഥന വൃഥാവിലായില്ലെന്ന് സ്വാമിയുടെ ജന്മവും കർമ്മവും ലോകത്തെ വിളിച്ചറിയിക്കുന്നു ഇന്നും.

**സാമൂഹിക യാഥാർത്ഥ്യങ്ങൾ**

കേരളം ഒരു കൊച്ചു പട്ടണമായി വളർന്നു ചുരുങ്ങുന്നുവെന്ന് സൂചിപ്പിക്കുകയുണ്ടായി. ദൂരം കുറഞ്ഞ് ആശയസംവേദനം വേഗത്തിലായി തിരക്കിന്റെ മേഖലകൾ അനുദിനം ഉയരുന്ന അവസ്ഥ. പട്ടണവൽക്കണരത്തിലേക്ക് കുതിക്കുന്ന കേരളം അതിന്റെ ആവാസവ്യവസ്ഥ പോലും തകിടം മറിക്കുന്നുവെന്നുള്ളത് അതിന്റെ മറുവശം. ആർത്തി പലപ്പോഴും മുഖമുദ്രയും അടിസ്ഥാനമനോഭാവവും ആയിത്തീരുന്നുവെന്നുള്ളത് യാഥാർത്ഥ്യവും. മലകളും, കുന്നുകളും, നിബിഡവനങ്ങളും, ചോലക്കാടുകളും, പുഴകളും, അരുവികളും, ജലാശയങ്ങളും, കൃഷിസ്ഥലങ്ങളും, പ്രകൃതിയ്ക്കിണങ്ങിയ വാസസ്ഥലങ്ങളും, കിഴക്കിനെ സംരക്ഷിക്കുന്ന പശ്ചിമഘട്ടമലനിരകളും, പടിഞ്ഞാറൻ അതിർത്തിയിലെ അറബിക്കടലും കേരളത്തിന്റെ പാരിസ്ഥിതിക സന്തുലനത്തിന് അത്യന്താപേക്ഷിതമായിരുന്നു. ആർത്തി പൂണ്ട മനുഷ്യൻ വികസനത്തിന്റെ പേരുപയോഗിച്ച് പുനരേകീകരണ പ്രക്രിയയ്ക്കുപോലും അവസരം നൽകാതെ പ്രകൃതിയെ ചൂഷണം ചെയ്യുന്നതിന്റെ വിപത്തുകൾ പ്രകടമാണ് കേരളത്തിന്റെ ഭൂമികയിൽ. വിഷലിപ്തമായ വായുവും, മലിനമായ ജലവും, മായവും വിഷവും ചേർന്ന ഭക്ഷണവും ഞെരുങ്ങിയമരുന്ന വാസസ്ഥലങ്ങളും, പച്ചപ്പകലുന്ന പരിതസ്ഥിതികളും കേരളീയന്റെ ആരോഗ്യത്തെ മാത്രമല്ല അപകടത്തിലേക്കെറിഞ്ഞത്. മറിച്ച് അവന്റെ സാമൂഹികവ്യവസ്ഥയെ അല്ലെങ്കിൽ ജീവിതത്തെ തന്നെയാണ്.

ലോകത്തിനുമുമ്പിൽ അഭൂതമായി നിലകൊണ്ടിരുന്നു നമ്മുടെ കൂട്ടുകുടുംബവ്യവസ്ഥതി. ഇന്നത് അണുകുടുംബത്തിലേക്ക് മാറുന്നു, ഏറ്റം വേഗം ആർജിച്ച്. അപ്പനും

അമ്മയും നിരന്തരം ജോലിയിലും, സംരംഭങ്ങളിലും ഏർപ്പെടുന്നു. യാത്ര ഒഴിവാക്കാനാകാത്ത അവസ്ഥയായി മാറുന്നു. കുടുംബത്തിന്റെ അടിസ്ഥാന യാഥാർത്ഥ്യങ്ങളായ സാന്നിധ്യവും, സാമീപ്യവും, സംവേദനവും നന്നേ കുറയുന്നു. അല്ലെങ്കിൽ ഇല്ലാതാക്കുന്നു. കുടുംബത്തിന്റെ സുസ്ഥിതിയ്ക്ക് ധനം ആവശ്യം തന്നെയാണ്. ധനം കൊടുത്താൽ മാത്രം ലഭിക്കാൻ കഴിയാത്ത പലതും മനുഷ്യനാവശ്യമുണ്ടെന്നും ഓർക്കേണ്ടിയിരിക്കുന്നു. കുടുംബവും ആരോഗ്യവും വിജ്ഞാനവും, സന്തോഷവും, സമാധാനവും, മനശാന്തിയും അവയിൽ ചിലതുമാത്രം. ധനാഗമനം ഒന്നുമാത്രം ലക്ഷ്യമാകുമ്പോൾ, സംലഭ്യത നഷ്ടമാവുമ്പോൾ കുടുംബം വെറും ആൾക്കൂട്ടം മാത്രമാകുന്നു. ആൾക്കൂട്ടത്തിലെ അപരിചിതത്വം വേർപിരിയലുകൾക്കും, കുറ്റപ്പെടുത്തലുകൾക്കും വഴിയൊരുക്കുന്നു. വ്യക്തിത്വവികസനത്തിന്റെയും വളർച്ചയുടെ വഴികളിൽ പ്രത്യേകിച്ച് ശാരീരിക മാനസിക വികാസങ്ങളുടെ പിരിമുറുക്കങ്ങളുടെ ഇടയിലും കുടുംബത്തിലെ അംഗങ്ങളുടെ ഇഴയടുപ്പം, മനസ്സു തുറന്നുള്ള ചർച്ചകൾ പരസ്പരം സഹായിച്ചിരുന്നു. ഒട്ടുമിക്ക പ്രശ്നങ്ങളും തലമുറകളുടെ ഒത്തുചേരലിൽ പരിഹരിക്കപ്പെട്ടിരുന്നു. വ്യത്യസ്ഥ സാഹചര്യങ്ങളിൽ മാതാപിതാക്കൾ അകന്നു നിൽക്കേണ്ടിവരുമ്പോൾ, വൃദ്ധസദനങ്ങൾ അനുദിനം പെരുകുമ്പോൾ, ഒരു തുരുത്തെന്നപോലെ കുഞ്ഞുമക്കൾ അവരുടെ മുറികളിൽ ആധുനിക സങ്കേതങ്ങളിലേക്ക് ഉൾവലിയുമ്പോൾ നാം അറിയണം, ഇനിവരുന്ന തലമുറയെ തുറിച്ചുനൊക്കുന്ന ദുരന്തങ്ങൾ, അവ വരുത്തിവെയ്ക്കുന്ന വിനകൾ.

മുൻകാലങ്ങളിൽ സമൂഹം തിരസ്കരിച്ചതും, അപലപിച്ചതും ചെയേണ്ടിവന്നാൽ ഗോപ്യമായി നിർവ്വഹിച്ചതുമായ കാര്യങ്ങൾ ഇന്നു വ്യാപകമായി അംഗീകരിക്കപ്പെടുന്നു. അതും പദവി ചിഹ്നങ്ങളായി. മദ്യവും മയക്കുമരുന്നും ദുരുപയോഗം ചെയ്യപ്പെടുന്നുവെന്നു മാത്രമല്ല അവയെ മൗലിക അവകാശങ്ങളായി സ്ഥാപിച്ചു കിട്ടുവാനുള്ള ബോധപൂർവ്വമായ ശ്രമങ്ങൾ നടക്കുന്നു. അഴിമതിയും സ്വജനപക്ഷകപാതവും സംവിധാനങ്ങളുടെ അവിഭാജ്യതയായി കണ്ട് അംഗീകരിക്കപ്പെടുന്നു. പണം എല്ലാം നേടിത്തരുമെന്നും കയ്യൂക്ക് എല്ലാം നിശ്ചയിക്കുമെന്നുമുള്ള മിഥ്യ എങ്ങും പരക്കുന്നു. അന്വേഷണാത്മക പത്രപ്രവർത്തനം പ്രശംസനീയം തന്നെ. ജനാധിപത്യത്തിന്റെ അടിസ്ഥാനശിലകളാണ് ആശയസംവേദനവും പത്രപ്രവർത്തനവും. ഒരു ജനതയുടെ പുരോഗതിയിൽ ആശയസമന്വയത്തിൽ അതിനു സവിശേഷസ്ഥാനവുമുണ്ട്. അതിരുകവിയുന്ന മാധ്യമവിചാരണകൾ, അജണ്ടകൾ നിശ്ചയിപ്പിച്ചുറപ്പിച്ച, ഗതിവിഗതികൾ തീർച്ചയാക്കിയ ചർച്ചകൾ ദുഷ്ടലാക്കോടെ പടച്ചെടുക്കുന്ന വ്യക്തിഹത്യകൾ, ക്രിയാത്മക വിമർശനങ്ങൾക്കു പകരമുള്ള പകയോടെയുള്ള സമീപനങ്ങൾ സമൂഹത്തെ വളർത്തുകയല്ല, തളർത്തുകയാണെന്നു നാം അറിയേണ്ടിയിരിക്കുന്നു. മാധ്യമങ്ങൾ കമ്പോളത്തിന്റെ അനന്തസാധ്യതകൾ തുറന്നിടുന്നുവെന്നു മാത്രമല്ല കുത്തകകളാൽ വിലയ്ക്കു വാങ്ങപ്പെടുന്നുവെന്നുള്ള സാമൂഹിക യാഥാർത്ഥ്യം കൂടി മനസ്സിലാക്കേണ്ടിയിരിക്കുന്നു. സ്വന്തമായി ചിന്തിക്കുകയും, തീരുമാനമെടുക്കുകയും ചെയ്യേണ്ട മനുഷ്യൻ, കുത്തകകൾ ചിന്തിക്കുന്നതുപോലെ ചിന്തിക്കുകയും തീരുമാനമെടുക്കേണ്ടി വരികയും ചെയ്യുന്നുവെന്നുള്ളതാണു അതിന്റെ ദുരവസ്ഥ.

ഇന്ത്യയെന്ന മഹത്തായ രാജ്യത്തിന്റെ ഭാവി അവളുടെ ക്ലാസ്സുമുറികളിൽ രൂപീകൃതമാകുന്നുവെന്ന് കോത്താരി കമ്മീഷൻ പറഞ്ഞു. വിദ്യാഭ്യാസം രൂപീകരണവും, ലക്ഷ്യമാക്കുന്നത് സംസ്കാരസമ്പന്നമായ ജനതയുമാണ്. സേവനമേഖലയിലാണ് വിദ്യാഭ്യാസം ഇന്ത്യൻ സമൂഹത്തിൽ വിലയിരുത്തപ്പെടുക. രാഷ്ട്രവും, സമൂഹവും, സാംസ്കാരിക മതസംഘടനകളും നിസ്വാർത്ഥരായ വ്യക്തികളും സംയോജിച്ച് അതിന്റെ മേഖലകളെ നയിച്ചിരുന്നു. ഇന്നും അതു തുടരുന്നു. പക്ഷേ കമ്പോളവൽക്കരണത്തിന്റെ കരാളഹസ്തങ്ങൾ വിദ്യാഭ്യാസമേഖലയുടെ അനന്ത വിഹായസ്സിലേക്കു നീളുന്നതായി നാമറിയുന്നു. ലാഭം മാത്രം ലക്ഷ്യമാക്കിയുള്ള പരക്കംപാച്ചിലിൽ വിദ്യാർത്ഥികൾ കച്ചവടച്ചരക്കുകളും അവരുടെ രക്ഷിതാക്കൾ വെറും ഉപഭോക്താക്കളും, അധ്യാപകരും അനുബന്ധപ്രവർത്തകരും തൊഴിലാളികളുമായി ചുരുങ്ങുന്നു. വിജ്ഞാനത്തെ, വിലയ്ക്കുവാങ്ങാനുള്ള ത്വരയിൽ ആയിത്തീരുന്നതിന്റെ നൈസർഗികത ചവുട്ടിയരയ്ക്കപ്പെട്ട് ആക്കിത്തീർക്കപ്പെടുന്നതിന്റെ ദുരന്തം പേറേണ്ടി വരുന്നു ഒരു തലമുറ. കൈയ്യിലുള്ള ധനത്തിന്റെ ധാരാളിത്വം ഭാവിയിലെ ജീവിത സന്ധാരണത്തെ നിശ്ചയിക്കുമ്പോൾ അതു അടുത്ത 'കഴുത്തറുപ്പൻ' ജീവിതശൈലിക്കു തുടക്കമിടുന്നുവെന്നും നാം സങ്കടത്തോടെ അറിയുന്നു. ജീവൻ നൽകുന്ന സ്നേഹത്തിനു പകരം, ജീവരസം ഊറ്റിക്കുടിച്ച് സ്വന്തം ജിവനും ഓജസ്സും നിലനിർത്തുന്ന "എട്ടുകാലിസ്നേഹം" ഇവിടെ തുടങ്ങുകയായി എന്നും നാം മനസ്സിലാക്കുന്നു.

രാഷ്ട്രത്തിന്റെ നിലനിൽപ്പിനും സുസ്ഥിരവികസനത്തിനും നിസ്വാർത്ഥരായ രാഷ്ട്രീയ പ്രവർത്തകർ അത്യന്താപേക്ഷിതമാണ്. അവർ വളർന്ന് ഗാന്ധിജിയെപോലെ രാജ്യതന്ത്രജ്ഞരും, രാഷ്ട്രീയമീ മാംസകരുമാകുവാൻ ഒരു ജനത ആഗ്രഹിക്കുന്നു. അവിടെയും പണവും, മാഫിയകളും, കൊലപതാക സംഘടനകളും, വാടകക്കൊലയാളികളും സ്വാർത്ഥ രാഷ്ട്രീയ നേതാക്കളും സംയോജിക്കുന്ന അവിശുദ്ധ കൂട്ടുകെട്ട് നാം കാണുന്നു. അധികാര ഇടനാഴികളിൽ നിരന്തരം അദിരമിക്കുവാൻ എന്തിനും, ഏതിനും തയ്യാറാകുന്നു. ചാവേറുകളെ സൃഷ്ടിക്കുവാൻ ഒരു തലമുറയെ ബൗദ്ധിക ക്ഷാളനം നടത്തുവാനും അവർക്കു മടിയില്ല. രക്തസാക്ഷികൾ പലപ്പോഴും നേതാക്കന്മാർക്കു വെളിയിലും അവരുടെ കുടുംബങ്ങ





ളിൽ നിന്നും അന്യരുമാണെന്നതു യാഥാർത്ഥ്യം. ആശയത്തെ ആശയം കൊണ്ടും, പ്രത്യയശാസ്ത്രത്തെ, പ്രത്യയശാസ്ത്രം കൊണ്ടുമാണ് നേരിടേണ്ടത്. അതുമാത്രമെ നിലനിൽക്കുകയുള്ളൂ. എതിരാളികളെ കൊന്നു തള്ളുമ്പോൾ, വിമർശിക്കുന്നവരുടെ വായ്കൾ മൂടികെട്ടാൻ തുനിഞ്ഞിറങ്ങുമ്പോൾ, താൻ വിമർശനത്തിനധീതനാണെന്നു ചിന്തിക്കുമ്പൊൾ, സ്വയം പ്രതിരോധത്തിനായി രക്ഷാകവചം ചമയ്ക്കാൻ രാജ്യസ്നേഹമെന്ന വികാരം ചൂഷണം ചെയ്യുമ്പോൾ, അന്ധമായി രാജ്യദ്രോഹകുറ്റം, ആരോപിക്കുമ്പോൾ, അധികാരതിമിരം ബാധിച്ച് താൻ അനിഷേധ്യവും അപ്രാപ്യനുമാണെന്ന്ചിന്തിക്കുമ്പോൾ അരാഷ്ട്രീയവാദം മാത്രമല്ല ഉയരുക, പിന്നെയോ നമ്മുടെ രാജ്യത്തിന്റെ സുസ്ഥിതിയുടെ കടക്കൽ കത്തി വെയ്ക്കുകയുമാണ്.

**മനഃശാസ്ത്ര യാഥാർത്ഥ്യങ്ങൾ**

ആധുനിക മനുഷ്യൻ അസ്വസ്ഥനാണ്. അവനെ ചൂഴ്ന്നു നിൽക്കുന്ന ഉൽകണ്ഠ, മനസ്സിലാക്കുവാനും കാലാനുഗതമാക്കുവാനുള്ള അവന്റെ കഴിവിനെ ഗണ്യമായി കുറയ്ക്കുന്നു. ഔൽസുക്യത്തെ, തീർച്ചയ്ക്കു വേണ്ടിയുള്ള ചോതനയ്ക്കായി ബലികൊടുക്കുന്നു. അങ്ങനെ മാറ്റത്തിനായി തയ്യാറാകാതെ പൂർവ്വസ്ഥിതിയുടെ സുരക്ഷിതത്തിൽ അഭയം കണ്ടെത്തുന്നു. സാവധാനം രക്തധമനികളിലൂടെ ഒഴുകിയിറങ്ങി മറ്റുള്ളവർ പറയുന്നതെന്തെന്നു ശ്രദ്ധിക്കുവാനോ, ഫലപ്രദമായി താനെന്നാണ് ചിന്തിക്കുന്നതെന്നു പറയുവാനോ കഴിയാതെ വരുന്നു. ശാശ്വത പരിഹാരത്തിനു മുതിരാതെ മുട്ടുശാന്തികൾക്കായി പരതുന്നു. അതിൽ ഇടറുമ്പോൾ നിസഹായതിലേക്കും ആത്മസന്ദേഹത്തിലേക്കും വഴുതിവീഴുന്നു. പ്രതിരോധത്തിലേക്ക് ഉൾവലിഞ്ഞ് ജീവിതയാഥാർത്ഥ്യങ്ങളെ ധൈര്യത്തോടെ അഭിമുഖീകരിക്കുന്നതിനു പകരം അവയെ നിഷേധിക്കുകയോ, ഒളിച്ചോടുകയോ ചെയ്യുന്നു. ബഹുമുഖതയെ നിരാകരിച്ചു പരുഷമായതിനെ മുറുകെ പിടിക്കുന്നു. വളരെ പെട്ടെന്നു പ്രകോപിതാകുകയും പ്രതികരിക്കുകയും ചെയ്യുന്നു. സംശയാലവും, പരാശ്രയനും, ആത്മനിന്ദനും ആയി മാറുന്നതിനോടൊപ്പം അസ്വസ്ഥനായ മനുഷ്യൻ തന്നെ തന്നെ ഭാവനാത്മകമായ ഒന്നു സ്തംഭനത്തിലേക്ക് വലിച്ചെറിയുന്നു. ഉത്കണ്ഠയുടെ മറ്റൊരു ദുരന്തവശം അത് സാംക്രമികമാണെന്നുള്ളതാണ്.

ഇന്നു നാം അഭിമുഖീകരിക്കുന്ന പല യാഥാർത്ഥ്യങ്ങളിലും മുകളിൽ അപഗ്രഥിക്കപ്പെട്ട ഉത്കണ്ഠയുടെ ബഹിർസ്ഫുരണങ്ങളുണ്ട്. അതുവരെയും പഠിച്ചുവന്ന വിദ്യാലയം വിട്ടു മറ്റൊരു സ്ഥാപനത്തിൽ പഠനം തുടങ്ങുമ്പോൾ, ഒരു പ്രഭാതത്തിൽ പഠനം നിറുത്തുക. അസാധാരണമായ ചേഷ്ടകൾ പ്രകടിപ്പിക്കുക. തോറ്റുപോകുമെന്ന ഭയത്തിൽ ആത്മഹത്യ ചെയ്യുക, ഉയർന്ന മാർക്ക്, അല്ലെങ്കിൽ രക്ഷപ്പെടുവാൻ പകർത്തിയെഴുതുക, ജോലി നഷ്ടപ്പെടുമ്പോൾ കുടുംബത്തെ കൊലപ്പെടുത്തി, സ്വയം മരിക്കുക അല്ലെങ്കിൽ കൂട്ട ആത്മഹത്യ നടത്തുക, എതിരാളികളെ കൊല്ലുക, പങ്കാളിയെ സംശയിക്കുക, കുഞ്ഞുങ്ങൾ തന്റെതല്ലായെന്നു തോന്നുക, അവരെ അപായപ്പെടുത്തുക തുടങ്ങിയവയെല്ലാം ഉദാഹരണങ്ങളാണ്.

മനസ്സിന്റെ ആരോഗ്യത്തെയും അനാരോഗ്യത്തെയും പരസ്പരം വേർതിരിക്കുന്ന അളവുകോൽ തികച്ചും നേർത്തതാണ്. അഞ്ചു പേരിൽ ഒരാൾ മാനസിക വെല്ലുവിളികൾ നേരിടുന്നുവെന്നുള്ളതും ആധുനിക കണ്ടെത്തലാണ്. ഉത്കണ്ഠാരോഗങ്ങൾ നിർണ്ണയിക്കപ്പെടേണ്ടതാണ്. യഥാവിധി ചികിത്സിക്കപ്പെടേണ്ടതാണ്. കുറച്ചൊക്കെ ആകുലത മനുഷ്യന്റെ സ്വാഭാവിക പ്രതിരോധത്തിന്റെ ഭാഗം തന്നെയാണ്. പക്ഷേ അതിനു വശംവദരാകുന്നതും, പരിഹരിക്കാൻ ശ്രമിക്കാതിരിക്കുന്നതും, അതിൽ അടിപ്പെട്ട് നശീകരണമാർഗങ്ങൾ അവലംബിക്കുന്നതും അഭിലഷണീയമല്ല. യേശുവിന്റെ ജനനം ഹേറോദേസിലുണ്ടാക്കിയ അസ്വസ്ഥത നിർദോഷികളായ കുഞ്ഞുങ്ങളുടെ കൂട്ടക്കുരുതിയിലേക്ക് നയിച്ചുവെന്ന് ഇത്തരുണത്തിൽ നാം ഓർക്കുന്നു.യഹൂദരുടെ വംശീയ ഉന്മൂലനം ലക്ഷ്യമിട്ട് ഹിറ്റ്ലർ നടത്തിയ നരനായാട്ടും ഇതിനൊരപവാദമല്ല. നമ്മെ ഇക്കാലയളവിൽ ആഴത്തിൽ ചിന്തിച്ചിടുന്ന പല അതിക്രമങ്ങളുടെയും മൂലകാരണം അസ്വസ്ഥമായ മനുഷ്യമനസ്സാണെന്ന് അംഗീകരിച്ചേ മതിയാകൂ.

അപകർഷതാബോധവും, നഷ്ടബോധവും മാനവകുലത്തിനു വരുത്തുന്ന വിനകൾ ധാരാളമാണ്. മനുഷ്യന്റെ ആശകൾക്കും ചോദനകൾക്കും അന്തമില്ലെന്നും അവ കടലിലെ തിരമാലകൾ പോലെയാണെന്നും നാം പറയാറുണ്ട്. ധാരാളം സ്വപ്നങ്ങൾ സ്വരുക്കൂട്ടുന്നവരുമാണ് ഓരോരുത്തരും. പലതും സ്വപ്നങ്ങളായി ഇനിയും അവശേഷിക്കുന്നെങ്കിൽ അതിന്റെ സാക്ഷാത്കാരം തങ്ങളുടെ സന്താനങ്ങളിൽ നിറവേറ്റുവാൻ കിണഞ്ഞു പരിശ്രമിക്കുന്ന മാതാപിതാക്കൾ ഇന്നധിക

മാണ്. സ്വന്തം ബാല്യം പോലും അഘോഷിക്കുവാൻ നിർവ്വാഹമില്ലാതെ, അടിച്ചേൽപ്പിക്കലുകളുടെ, ആക്കി തീർക്കപ്പെടലുകളുടെ, സമ്മർദ്ദങ്ങളുടെ, ഭാരം തങ്ങളുടെ തോളുകളിൽ ഏൽകേണ്ടി വരുന്ന പാവം കുഞ്ഞുങ്ങൾ. ആവശ്യത്തിനുറക്കം പോലും ലഭിക്കാതെ മാതാപിതാക്കളുടെ 'അന്തസ്സുയർത്താൻ' കഠിനാധ്വാനം ചെയ്യാൻ വിധിക്കപ്പെട്ട ഹതഭാഗ്യർ. ട്യൂഷൻ മുറിയിൽ നിന്നും ക്ലാസ്സുകളിലേക്കും, അവിടെനിന്നും കായികവിരോദ പരിശീലനങ്ങൾക്കും, കലാകായിക മത്സര ഇനങ്ങൾക്കായും നെട്ടോട്ടമോടേണ്ടവർ. കുഞ്ഞുങ്ങളോടു ഐക്യദാർഢ്യവും അനുധാവനവും പ്രഖ്യാപിക്കേണ്ട മാതാപിതാക്കൾ വെറും സാരഥികളായി, നിർവ്വാഹകരായി അധഃപതിക്കുമ്പോൾ, അവരുടെ മനസ്സിൽ പകയുടെ കനലുകൾ എരിയാൻ തുടങ്ങുന്നുവെന്ന് നാം പലപ്പോഴും അറിയുന്നില്ല. "തുമ്പികളെ കല്ലെടുപ്പിച്ചു" കണ്ടെത്തുന്ന ആനന്ദം നാം അവസാനിപ്പിച്ചേ മതിയാകൂ. ഈ ലേഖനം എഴുതുമ്പോൾ മുന്നിലെ ടെലിവിഷനിൽ വായിക്കപ്പെടുന്ന വാർത്ത സന്തോഷകരമല്ല. ഒരു മകൻ ഒരു കുടുംബത്തെ മുഴുവൻ പൈശാചികമായി കൊല ചെയ്തിരിക്കുന്നു. കാരണങ്ങൾ പലതും നിരത്തുന്നു. പക്ഷേ സവിശേഷമായി മാതാപിതാക്കളാൽ ശ്രദ്ധിക്കപ്പെടാത്ത തന്റെ ബാല്യത്തിനെപ്പറ്റി വിലപിക്കുന്ന, അവരുടെ സ്നേഹത്തിനായി കൊതിച്ച് തളർന്ന മകന്റെ വികലമായ മനസ്സിലാണതു വ്യക്തമായ കൊലപാതകാസൂത്രണമായി വളർന്നതെന്ന് മനസ്സിലാക്കപ്പെടുന്നു.

കുഞ്ഞുങ്ങൾ അതിസൂക്ഷ്മമായി സാകൂതം നിരീക്ഷിക്കുന്നവരാണ്. ആ നിരീക്ഷണങ്ങൾ മായാത്ത മുദ്രകളായി അവർ ഹൃദയത്തിൽ സൂക്ഷിക്കുകയും ചെയ്യും. ജീവിതയാനം മുന്നോട്ടു ചലിക്കുമ്പോൾ വ്യത്യസ്ഥ സാഹചര്യങ്ങളിൽ, ആവശ്യമനുസരിച്ച് അതിനെ വ്യാഖ്യാനിക്കുകയും പ്രവർത്തികളിൽ പ്രകടമാക്കുകയും ചെയ്യും. അവരുടെ കുഞ്ഞു കണ്ണുകളെ മറയ്ക്കാം. അവരുടെ ചെവികളെ കൊട്ടിയടയ്ക്കാം എന്നുള്ളത് വെറും മിഥ്യ മാത്രമാണ്. അഭിയനത്തിന്റെ പൊള്ളത്തരത്തെ തുറന്നുകാട്ടുവാൻ അവരുടെ ഭാഷ ഒരു പക്ഷേ ഇന്നു പരിമിതമാകാം. ആ ഭാഷ വാചാലമാകുന്ന, കണ്ടതും കേട്ടതും ആടിത്തിമിർക്കുന്ന അവസരങ്ങൾ നമ്മെ അലോസരപ്പെടുത്തുമെങ്കിൽ ഓർക്കുക. നാമും അതിനു ഉത്തരവാദികളാണ് നല്ല മാതൃകകളാകാതിരുന്നതിൽ.

സാമീപ്യത്തെപ്പറ്റിയും, സാന്നിധ്യത്തെപ്പറ്റിയും സൂചിപ്പിക്കുകയുണ്ടായി. വർഷത്തിൽ മാസങ്ങൾ അകലെയായ പിതാവു നാട്ടിൽ വന്ന് കുടുംബത്തെ കൂട്ടി യാത്ര പോകുന്നതു നല്ലതാണ്. അതൊരു പതിവുമാണ്. അതേപോലെ ആഴ്ചയിൽ മിക്ക ദിവസങ്ങളിലും കുഞ്ഞുങ്ങളിൽ നിന്നകന്നു കഴിയുന്ന അമ്മ അവരെ ഒഴിവുദിവസം പാർക്കിൽ കൊണ്ടുപോകുന്നതും, ആഹാരം വാങ്ങി നൽകുന്നതുമൊക്കെ നല്ലതാണ്. അതൊരു പതിവു കാഴ്ചയുമാണ്. ഒരു വിശേഷദിനത്തിൽ മക്കൾ മാതാപിതാക്കളെ സന്ദർശിക്കുന്നതു സന്തോഷകരമാണ്. അവകൾ ആർക്കു വേണ്ടിയെന്നതാണു പ്രസക്തമായ ചോദ്യം. അകന്നുനിന്നതിന്റെ, ഉത്തരവാദിത്വങ്ങൾ നിറവേറ്റാതിരുന്നതിന്റെ കുറ്റബോധം, അറ്റകുറ്റപ്പണികളിലൂടെ അലിയിച്ചു കളയുവാനാണവയെങ്കിൽ വിപരീത ഫലങ്ങളാണുളവാക്കുക. മാതാപിതാക്കളുടെ സ്നേഹത്തിനും, കരുതലിനും, സാന്നിധ്യത്തിനും സംലഭ്യതയ്ക്കും പകരമായി മറ്റൊന്നും കുഞ്ഞുങ്ങൾക്കു സമ്മാനമായി നൽകാനാവില്ല. ഭർത്താവിന്റെ കരവലയമല്ലാതെ മറ്റൊന്നും ഒരു ഭാര്യയെ സുരക്ഷിതയാക്കാനാവില്ല. തനിക്കായി കാത്തിരിക്കുന്ന തന്നെ കരുതുന്ന ഭാര്യയല്ലാതെ മറ്റൊന്നും ആ ഭർത്താവിനെ ഭവനത്തിലേക്കാകർഷിക്കാൻ കഴിയില്ല. മക്കളുടെ വാത്സല്യം മറ്റൊന്നിനും പകരമാവില്ല മാതാപിതാക്കൾക്ക്. ഇവ ലഭിക്കാതെ വരുമ്പോൾ ആർത്തി പൂണ്ടു ലയുന്നതിന്റെയും, അവ തട്ടിപ്പറിച്ചെടുക്കുവാൻ തത്രപ്പെടുന്നതിന്റെയും അവയുടെ പൂർത്തീകരണത്തിൽ ഉരുവാക്കപ്പെടുന്ന ഹീനപ്രവർത്തികളുടെയും മുമ്പിൽ പകച്ചു നിൽക്കുന്നു കൊച്ചുകേരളം ഇപ്പോൾ.

**മത–ആദ്ധ്യാത്മിക യാഥാർത്ഥ്യങ്ങൾ**

"ദൈവമെ, അങ്ങു ഞങ്ങളെ അങ്ങേയ്ക്കായി സൃഷ്ടിച്ചു. അങ്ങിൽ എത്തിച്ചേരുന്നതുവരെ ഞങ്ങളുടെ ഹൃദയങ്ങൾ അസ്വസ്ഥമാകുന്നുവെന്ന് അഗസ്തീനോസ് പ്രാർത്ഥിച്ചപ്പോൾ മനുഷ്യരിലെ ഈശ്വരാഭിമുഖ്യമാണ് അതിൽ തെളിയുക. ദൈവത്തെ കൂടാതെ മനുഷ്യനെ നിർവ്വചിക്കുവാനോ, അവന്റെ അനന്യതയെ സ്ഥിരീകരിക്കുവാനോ, അവന്റെ സാംഗത്യത്തെ ഉറപ്പിക്കുവാനോ കഴിയില്ല. ശ്രമിക്കാം, പക്ഷേ ഒരു അറ്റത്തെ മറ്റൊരു അറ്റത്തോടു യോജിപ്പിക്കുവാൻ കഴിയാതാകും. നിരീക്ഷരനായും, അജ്ഞേയവാദിയായും അറിയപ്പെടുവാൻ ആഗ്രഹിക്കും. വേണമെങ്കിൽ നടിക്കുകയുമാവാം. സാധിക്കണമെന്നില്ല, എത്ര വാശിപിടിച്ചു വാദിച്ചാലും.

മതങ്ങളെ സ്വാഭാവിക മതങ്ങളെന്നും വെളിപ്പെടുത്തപ്പെട്ടവയെന്നും പൊതുവെ തിരിക്കാറുണ്ട്. സർവ്വയാപിയും, സർവ്വേശ്വരനും, സർവ്വജ്ഞനുമായ ദൈവത്തോടുള്ള വിശ്വാസവും വിധേയത്വവും, ആരാധനയും, ഭക്തിയും അവയിലെല്ലാം പ്രകടമാണ്. ആ ദൈവത്തെ പ്രീതിപ്പെടുത്തുവാൻ, അവിടുത്തോടു പ്രാർത്ഥിക്കുവാൻ, യാഗങ്ങളർപ്പിക്കുവാൻ ഓരോന്നിനും അവയുടേതായ ആരാധനാവിധികളുമുണ്ട്. ഒന്നിച്ചു കൂടുവാൻ ആരാധനാലയങ്ങളുണ്ട്. അതേപോലെ വിശ്വാസസമൂഹങ്ങളും അവയെ നയിക്കുവാൻ പുരോഹിതരും, നിയതമായ നിയമങ്ങളുമുണ്ട്. നിയമലംഘനങ്ങൾക്കു ശിക്ഷയും പരിഹാരശ്രമങ്ങളുമുണ്ട്. ഇവയെല്ലാം മതങ്ങളെപ്പറ്റി പൊതുവായ അംഗീകരിക്കുന്ന ചില യാഥാർത്ഥ്യങ്ങളാണ്. ഒരു മതത്തിന്റെ മാത്രം ചട്ടക്കൂട്ടിലൊതുങ്ങി നാം കൈകാര്യം ചെയ്യുന്ന വിഷയത്തെ സമീപിക്കാനാവില്ല. അതേപോലെ ഒരു മതം മറ്റൊന്നിനു മുകളിലോ താഴേയോ എന്ന് നിർണ്ണയിക്കാനും.

വിശ്വാസപരിശീലനം മതാത്മക ജീവിതത്തിന്റെ അവിഭാജ്യഘടകമാണ്. ജനനത്തിന്റെ ആദ്യനിമിഷം മുതൽ മരണക്കിടക്കയോളം നീളുന്ന പ്രക്രിയയാണത്. ആർഷഭാരത സംസ്കൃതികളിൽ നാം കേട്ടു പരിചയിച്ച കഥയാണ് അഭിമന്യു. ചക്രവ്യൂഹം തകർക്കുവാൻ അദ്ദേഹം

പഠിക്കുക. ഗർഭസ്ഥനായിരുന്നപ്പോൾ അമ്മയായ സുഭദ്രയോട് മാതുലനായ കൃഷ്ണഭഗവാൻ വിവരിക്കുമ്പോഴാണ്. ദൈവശാസ്ത്രത്തിന്റെ വളർച്ചയും അതിന്റെ പ്രസരണവും ഇന്ന് ശക്തമാണ്. അതോടൊപ്പം വികസിക്കുവാനും ഊർജ്ജസ്വലത നേടുവാനും വിശ്വാസപരിശീലനത്തിനു സാധിക്കുന്നില്ലെയെന്നുള്ളതു യാഥാർത്ഥ്യം തന്നെയാണ്. ഒന്നുകിൽ അതൊരു ചടങ്ങോ, കടമ തീർക്കലോ മറ്റെന്തോ ആയി മാറുന്നു. അല്ലെങ്കിൽ കുറച്ചു കാലത്തേക്ക് ഉദാഹരണമായി കുട്ടിക്കാലത്തേക്കു മാത്രമായി പരിമിതപ്പെടുത്തി സംവിധാനം ചെയ്യപ്പെടുന്നു. വിശ്വാസത്തെ സമഗ്രതയിൽ സമീപിക്കേണ്ടതിനു പകരം ഖണ്ഡങ്ങളാക്കി വിശകലനം ചെയ്യുവാനും പരിശ്രമങ്ങളുണ്ടാകുന്നു. മതപുരോഹിതരുടെയും, പരിശീലകയുടെയും ഉത്തരവാദിത്വം മാത്രമാണ് വിശ്വാസപരിശീലനം എന്നു തെറ്റിധരിക്കപ്പെടുന്നു. രണ്ടാം വത്തിക്കാൻ സുന്നഹദോസ് കുടുംബത്തെ 'പ്രാഥമിക സെമിനാരിയെന്നും', 'പ്രാഥമികദേവാലയമെന്നും' നിർവ്വചിക്കുകയും മാതാപിതാക്കളെ 'അധ്യാപകരായും', 'പുരോഹിതരായും' വീക്ഷിക്കുകയും ചെയ്തു. ആ വലിയ പ്രഘോഷണത്തിലൂടെ വിശ്വാസ പരിശീലനം തുടരുന്ന പ്രക്രിയയാണെന്നും കൂട്ടായ ഉത്തരവാദിത്വമാണെന്നും അടിവരയിട്ടുറപ്പിക്കപ്പെട്ടു. കുടുംബത്തിൽ നിന്നും വിശ്വാസത്തിന്റെ ബീജം സ്വീകരിക്കുന്ന കുഞ്ഞുങ്ങളെ അതാതു മതസ്ഥാപനങ്ങൾ തങ്ങളുടെ ചിറകിൻ കീഴിലേറ്റി അവരുടെ പുരോഹിതരിലൂടെ, പരിശീലകരിലൂടെ അനുധാവനം ചെയ്യേണ്ടിയിരിക്കുന്നു. കാലോചിതവും വ്യക്തിത്വവികസനത്തിന്റെ പാതയിൽ അവരെ കൈപിടിച്ചുയർത്തുന്നതും, ജീവിതഗന്ധിയും, ഈശ്വരനിലേക്കുയർത്തുന്നതും, സഹജീവികളിലേക്കാഴ്ന്നിറങ്ങുന്നതും. പ്രകൃതിയെ സംരക്ഷിക്കുന്നതും നിത്യജീവനിലേക്കാനയിക്കുന്നതുമാകണം വിശ്വാസപരിശീലനം. മറ്റു മതങ്ങളോടു ഉള്ള ബഹുമാനവും ആദരവും ആഴത്തിൽ ഒരുവനിൽ ഉളവാകുക, അവൻ/അവൾ തന്റെ തന്നെ മതത്തെ ആഴത്തിൽ അറിയുമ്പോഴും, തുറവിയോടെ മറ്റുള്ളവയെ സമീപിക്കുമ്പോഴുമാണ്. അല്ലായെങ്കിൽ ഒരുവന്റെ അടുക്കളയിലേക്കുള്ള ഒളിഞ്ഞുനോട്ടം കൂടും. മറ്റുള്ളവന്റെ ആരാധനാലയം തകർത്ത് തന്റേതു പണിയുവാൻ ശ്രമിക്കും. നിറത്തിന്റെ മറവിൽ ഗർഭിണിയുടെ വയറ്റിൽ ശൂലം കയറ്റും. ബലിവേദികളിൽ പുരോഹിതരുടെ രക്തം വീഴും. വിശ്വാസപ്രഘോഷണം രാജ്യദ്രോഹക്കുറ്റമാകും. 'നാനാത്വത്തിൽ ഏകത്വമെന്ന' അടിസ്ഥാന ഭാരതീയ സങ്കൽപ്പം കാറ്റിൽ പറത്തപ്പെട്ട് ഐക്യം ഐക്യരൂപ്യമായി മാറും.

നിരീക്ഷരത്വത്തേക്കാളും അപകടകാരിയായി മതമില്ലായ്മയെ ഗാന്ധിജി നിരീക്ഷിച്ചു. 'ഞാൻ ആധ്യാത്മികനാണ്, പക്ഷേ മതവിശ്വാസിയോ അനുയായികളോ അല്ല' എന്നു പറയുന്നവരുടെ 'മത'മാണ് ഇന്ന് പ്രബലമായി ലോകമെങ്ങും വളരുന്നത്. ദൈവത്തെ അടർത്തിമാറ്റി, തങ്ങളെ തന്നെ നിർവ്വഹിക്കുവാനും തങ്ങളുടെ ഭാഗധേയം നിർണ്ണയിക്കുവാനുമുള്ള മനുഷ്യന്റെ ത്വരയാണി ചിന്താഗതിയുടെ അടിസ്ഥാനം. അത്മധാനമാണ് മതാത്മകതയുടെ അടിസ്ഥാനമെങ്കിൽ ഇവർക്കു വ്യക്തിമാഹാത്മ്യവാദമാണ് മുഖ്യം. 'എനിക്ക്, അവിടെ എന്തുണ്ട്' എന്നതാണ് പ്രസക്തമായ ചോദ്യം. ഭൂലോകത്തിന്റെ അച്ചതണ്ട് തനിക്കായി, തനിക്കുവേണ്ടിമാത്രം തിരിയുന്നുവെന്നുള്ളതാണ് അവരുടെ ചിന്ത. ദൈവമോ, അപരനോ, പ്രകൃതിയോ ഒന്നും വിഷയമല്ല. താൻ, താൻ മാത്രം. യേശു പറഞ്ഞ ധനവാന്റെയും ലാസറിന്റെയും ഉപമയിൽ, ധനവാന്റെ മനോഭാവം പേറുന്നവർ. അവനവനിലേക്ക് ചുരുങ്ങിയൊതുങ്ങുന്ന ഈ ചിന്താഗതി കൊച്ചുകേരളം അതിവേഗം ജീവിതതാളമായി സ്വീകരിക്കുന്നുവെന്ന് വേദനയോടെ നാം തിരിച്ചറിയേണ്ടിയിരിക്കുന്നു.

സുഖാനുഭൂതിയ്ക്കായുള്ള നെട്ടോട്ടമാണ് കേരളത്തിന്റെ നഭോമണ്ഡപത്തിൽ നാം കാണുന്ന മറ്റൊരു വിപത്ത്. 'എന്നെ സന്തോഷിപ്പിക്കുന്നതെന്ത്' എന്നുള്ളതാണ് കാതലായ ചോദ്യം. ധ്യാനത്തിനായി തന്നെ സമീപിച്ച് മൂന്നടിമണ്ണാവിശ്യപ്പെട്ട വാമനനു മുമ്പിൽ ശിരസു നമിച്ച മഹാബലിയുടെയും, ഇന്ദ്രന് കവചകുണ്ഡലങ്ങൾ അഴിച്ചു നൽകിയ കർണ്ണന്റെ മാതൃകയും. സീതയെ കടത്തികൊണ്ടു പോകുമ്പോൾ തടഞ്ഞ ജഡായുമൊക്കെ നമ്മുടെ മുമ്പിൽ ആവേശമായി, പ്രചോദനമായി നിൽക്കുമ്പോൾ, ഇത്തരണത്തിലൊരു ചിന്താഗതി നമ്മെ ആഴത്തിൽ ചിന്തിപ്പിക്കണം. ദൈവം വസിക്കുന്ന ആലയങ്ങളാണ് നമ്മുടെ ശരീരങ്ങൾ. ദൈവിക ജീവൻ പേറുന്ന സക്രാരികൾ. അതുതന്നെയാണ് ശരീരത്തിന്റെ ദൈവശാസ്ത്രവും. അതിന്റെ പവിത്രതയിലേക്ക്, അതിവിശുദ്ധമായ ശ്രീകോവിലിലേക്ക് അതിക്രമിച്ചു കയറുന്നത് ദൈവനിന്ദയാണെന്ന് തിരിച്ചറിയേണ്ടിയിരിക്കുന്നു. പ്രകടപരത സ്പഷ്ടമാക്കുന്നതും, മനുഷ്യശരീരത്തെ വികലമായി ചിത്രീകരിക്കുന്നതും, സ്ത്രീകളെ ലൈംഗികകണ്ണുകളോടെ കാണുന്നതും, അവരുടെ ജീവിതത്തിൽ പരാക്രമങ്ങൾ കാട്ടികൂട്ടുന്നതും ഇന്നിന്റെ ശാപമായി മാറുന്നു. ദൈവം മനുഷ്യനു നൽകിയ അമൂല്യദാനമാണ് ലൈംഗികത. സമ്പൂർണ്ണ സമർപ്പണത്തിനായി ഒരുവനെ ഒരുക്കുന്നതും അതിന്റെ ത്യാഗത്തിനായി അവനെ സന്നദ്ധനാക്കുന്നതും ഈ ദാനമാണ്. അതേപോലെ വിവാഹത്തിലൂടെ സ്നേഹത്തിന്റെ മാധ്യമമാകാനും അതേപോലെ ദൈവത്തോടു സഹകരിച്ച് അവന്റെ ദാനമായ കുഞ്ഞുങ്ങളെ ഈ ലോകത്തേയ്ക്ക് കൂട്ടിക്കൊണ്ടു വരുവാനുമാണ് ഈ ദാനം നൽകപ്പെട്ടത്.

കേരളത്തിന്റെ ആധ്യാത്മിക മണ്ഡലത്തിലേക്ക് പതിയെ ഇഴഞ്ഞെത്തുന്ന മറ്റൊരു ചിന്താഗതിയാണ് ന്യൂനീകരണം. ഏറ്റം ചെറിയത് ചെയ്ത് ഏറ്റം വലിയതു നേടുവാനുള്ള ത്വര. വലിയ ആഴ്ചയിലാണിലേഖനവും എഴുതുക. താൻ കുരിശിൽ മരിച്ചപ്പോൾ യേശു പ്രതിവചിച്ചു. "എല്ലാം പൂർത്തിയായിരിക്കുന്നു". ദൈവത്തിനായി തന്റെ ജനതയ്ക്കായി ഒന്നും ചെയ്തുതീർക്കുവാൻ ബാക്കിയില്ലായെന്നാണ് അതു സൂചിപ്പിക്കുക. ഈ മനോഭാവമാണ് നമ്മുടെ ധർമ്മാനുഷ്ഠാനത്തിൽ നാം പുലർത്തേണ്ടതും.

ആൾദൈവങ്ങൾക്കൊപ്പമോ അല്ലെങ്കിൽ അതിനു മുകളിലോ ആണ് വ്യതിരിക്തവും, വേർപെടുത്തപ്പെട്ട

കവിത

# അമ്മ

**പുളിങ്കുന്ന് ലൂക്കാ**



പൂനിലാവിന്റെ പൂമഴയായി
പൂവിട്ടുപൂക്കും വസന്തമായി
അമ്മ വന്നു എന്റെ നന്മ വന്നു
ഏതോ വിഹായസ്സിൽ പൊൻ തിങ്കളായി
ഉമ്മറത്തിണ്ണയിലെന്നെയും കാത്ത്
നിൽക്കുന്ന സ്നേഹമാണ് യെന്നുമാ അമ്മ
ദുഃഖങ്ങൾക്കോഴുന്ന പന്ഥാവിലെനിക്കായി
ശാന്തി തൻ മന്ത്രം ജപിക്കുന്നു അമ്മ
നിന്റെ ആ ജീവന്റെ ഇടിപ്പുമായി നിൽക്കുന്നു
നിന്നെയും പേറിയെന്നുമെൻമാനസം
നമിക്കുന്നു നിന്നെ, സ്തുതിക്കുന്നു നിന്നെ
അമ്മേ, സ്നേഹമേ നിത്യപ്രകാശമേ
നിത്യപ്രകാശമായ് ഊഴിയിൽ വന്ന
വിശ്വപ്രകാശം നീയല്ലേയമ്മേ
നിന്റെയാ സ്മൃതികളിലെല്ലാം മറന്ന്
വിളിക്കുന്നു ദൈവമേയമ്മേനീയെന്ന്
നിന്റെയാ ജീവന്റെ സായൂജ്യവും പേറി
നിന്നേവിളിക്കുന്നു ജീവന്റെ ജീവനായി
ജീവനും ആത്മാവും പൊയ്പ്പോയ് മറഞ്ഞാലും
തീരില്ല അവനിയിൽ നിൻ നാമകീർത്തനം
നീ തന്നെ ഈശ്വരസാക്ഷാത്കാരത്തിന്റെ
സാഫല്യമായി വന്ന വെണ്ണിലാവ്
നാ ഇല്ലാപ്രപഞ്ചം നശ്വരം ശുന്യം
നീ തന്നെ ഈവിശ്വഗാനപ്രപഞ്ചം
നീ വരൂ അംബികേ സ്നേഹപ്രവാഹമായി
ജീവന്റെ വിപഞ്ചികതംബുരു മീട്ടുവാൻ

---

തുമായ നേതൃത്വത്തിന്റെ, പുരോഹിതരുടെ അഭാവം. അന്യരിൽ അതും പാവപ്പെട്ടവരിൽ ദൈവത്തെ കാണുവാനാണ് മതങ്ങൾ പഠിപ്പിക്കുക. അല്ലാതെ മറിച്ചല്ല. നേതൃത്വത്തിന്റെ വ്യതിരിക്തത അർത്ഥമാക്കുക പ്രധാനമായും അഞ്ചുകാര്യങ്ങളിലാണ്. നിലപാടുകളെടുക്കുവാൻ കഴിയണം. തലകീഴായി തനിക്കു ചുറ്റും ലോകം കറങ്ങുമ്പോഴും, ശുശ്രൂഷയിലും, ജീവിതത്തിലും അടിപതറാതെ, നിലകൊള്ളുവാൻ കഴിയണം, താൻ ആരാണെന്നും, എന്താണെന്നും, എന്തിനാണെന്നും അറിയണം. ദൈവത്തോടും തന്നെ ഏൽപ്പിച്ച ജനത്തോടും ബന്ധപ്പെട്ടും, വിശ്വസ്ഥനും ആയിരിക്കണം, ലക്ഷ്യങ്ങൾ ഉണ്ടാകണം, അതേപോലെ കാലഘട്ടത്തിന്റെ വെല്ലുവിളികളെ ഏറ്റെടുക്കുവാൻ സന്നദ്ധരായിരിക്കണം. ഇന്നു കേരളസമൂഹം പുരോഹിതസമൂഹത്തിനു മുമ്പിൽ ചോദ്യശരങ്ങളെറിയുന്നുവെങ്കിൽ അവയുടെ കാരണം ഈ വ്യതിരിക്തത, വേർതിരിക്കപ്പെടുന്ന ജീവിതാവസ്ഥ അവരിൽ കാണാത്തതു തന്നെയാണെന്ന് നാം അറിയേണ്ടിയിരിക്കുന്നു.

ധാരാളമെഴുതി, ഇനിയും എഴുതുവാൻ ധാരാളം. നാം ചർച്ചചെയ്തതെല്ലാം ചുരുക്കുവാൻ സമയമായി. മനുഷ്യൻ അഭിമുഖീകരിക്കുന്ന അടിസ്ഥാനയാഥാർത്ഥ്യങ്ങളെ പറ്റി ചോദിച്ചപ്പോൾ യേശുവിന്റെ ഉത്തരം വ്യക്തമായിരുന്നു. 'സ്രഷ്ടാവിന്റെ ഹൃദയത്തിലേക്ക്' മടങ്ങുവാനായിരുന്നു അത്. അവിടേയ്ക്ക് മടങ്ങിവന്ന് ബന്ധങ്ങളുടെ ശ്രേണിയിൽ ഉൾച്ചേരുമ്പോൾ നാം അറിയും, സാവധാനം 'കേരളം ദൈവത്തിന്റെ സ്വന്തം നാടെന്ന' യാഥാർത്ഥ്യത്തിൽ വളരുന്നുവെന്ന്.






# മറക്കരുത്, ഇത് മാധ്യമ പ്രവർത്തനമാണ്

ബോബി ഏബ്രഹാം




ഒരു വാർത്ത തയ്യാറാക്കുന്നത് ശ്രമകരമായ ജോലിയാണ്. പത്രപ്രവർത്തകൻ നിമിഷനേരം കൊണ്ട് ചിലപ്പോഴത് ചെയ്യുമ്പോൾ കാണുന്നവർ വിചാരിക്കും ഇത് വളരെ എളുപ്പമുള്ള പണിയാണെന്ന്. പക്ഷേ വർഷങ്ങളിലൂടെ ആർജിച്ച കൈത്തഴക്കവും അറിവും അവസരത്തിനൊത്ത് അത് പ്രയോഗിക്കാനുള്ള കഴിവും വിവരശേഖരണവും ഒക്കെക്കൂടിയാണ് ഒരാളെ നല്ല പത്രപ്രവർത്തകനാക്കുന്നത്. കയ്യിൽ കിട്ടുന്ന എല്ലാ അറിവും വാർത്തയാക്കാനാവില്ല. അവയ്ക്ക് ആധികാരികമായ തെളിവും കയ്യിലുണ്ടാവണം. അയാൾ പറഞ്ഞതുകേട്ടും ഇയാൾ പറഞ്ഞതു കേട്ടും വച്ചു മാത്രം വാർത്ത തയ്യാറാക്കാനാവില്ല. പറ്റും. പക്ഷേ അവയ്ക്ക് വിശ്വാസ്യത ഒട്ടും ഉണ്ടാവില്ല. വാർത്ത മാനഹാനി ഉണ്ടാക്കുന്നതാണോ, നിയമപരമായ പ്രശ്നങ്ങളുള്ളതാണോ, രാജ്യവിരുദ്ധമായ കാര്യങ്ങളുള്ളവയാണോ, കോടതി അലക്ഷ്യത്തിന്റെ പരിധിയിൽ വരുന്നതാണോ, സാമൂഹികമായി പ്രസക്തി ഉള്ളതാണോ തുടങ്ങി ഒട്ടേറെ കാര്യങ്ങൾ വിലയിരുത്തിത്തന്നെയാണ് വാർത്ത വെളിച്ചം കാണുന്നത്. ഇതൊക്കെയാണെങ്കിലും ചിലപ്പോഴൊക്കെ അബദ്ധം സംഭവിക്കാറുണ്ട്. അതിവേഗത്തിൽ കാര്യങ്ങൾ ചെയ്യേണ്ടിവരുമ്പോൾ ഉണ്ടാകുന്ന ചില നോട്ടപ്പിശകെന്നു പറയാം.

എന്നാൽ വാർത്തയെ സംബന്ധിച്ച സകല പ്രമാണങ്ങളും തിരുത്തിക്കുറിക്കുന്നതാണ് ആധുനിക കാലത്ത് വാർത്താലോകത്ത് സംഭവിച്ചുകൊണ്ടിരിക്കുന്നത്. സംഭവങ്ങൾ റിപ്പോർട്ട് ചെയ്യപ്പെടുന്ന കാലം പോയ് മറയുകയും വാർത്തകൾ നിർമ്മിക്കപ്പെടുന്ന കാലം വന്നു ചേരുകയും ചെയ്യുന്നു. പരമ്പരാഗത വാർത്താ മാധ്യമങ്ങൾ ഒരു പരിധിവരെ പഴയ പ്രമാണങ്ങളിൽ നിന്നുകൊണ്ടുതന്നെ ആധുനിക കാലത്തിനനുസൃതമായ രീതിയിൽ റിപ്പോർട്ടിങ്ങിലും വിന്യാസത്തിലും വ്യത്യാസം വരുത്തിയിട്ടുണ്ട്. എന്നാൽ ടിവി ഉൾപ്പെടെയുള്ള ആധുനിക മാധ്യമങ്ങളിൽ പ്രവർത്തിക്കുന്നവർ ഓരോ മിനിറ്റിലും പുതിയതെന്തെങ്കിലും കൊടുത്ത് മൽസരത്തിൽ പിടിച്ചുനിൽക്കണമെന്ന് ആഗ്രഹിക്കുന്നവരാണ്. എന്തെങ്കിലും കേട്ടാലുടൻ അതു പരിശോധിക്കാതെ പോലും ബ്രേക്കിങ് ന്യൂസ് എന്ന റാപ്പർ പൊതിഞ്ഞ് പ്രേക്ഷകർക്ക് എറിഞ്ഞുകൊടുക്കുകയാണ് അവരിൽ മിക്കവരും ചെയ്യുക. ഒരു ദിവസം ബ്രേക്കിങ് ന്യൂസ് എന്നു പറഞ്ഞ് അവതരിപ്പിക്കുന്നതിൽ എത്രയെണ്ണം രാത്രിയാകുമ്പോഴേക്ക് നിലനിൽക്കുന്നുണ്ട് എന്നു നോക്കിയാലറിയാം അവയുടെ വിശ്വാസ്യത. അതായത് കടുത്ത മൽസരം നിലനിൽക്കുന്ന മേഖലയിൽ ചിലപ്പോഴെങ്കിലും അനഭിലഷണീയമായ രീതിയിൽ അവയ്ക്കു പ്രവർത്തിക്കേണ്ടിവരുന്നു.

ഇതിന്റെ ഏറ്റവും വലിയ ഉദാഹരണമാണ് അടുത്ത കാലത്ത് ഒരു ചാനൽ അതിന്റെ തുടക്കദിവസത്തിൽ തന്നെ പുറത്തുവിട്ട ബ്രേക്കിങ് ന്യൂസ്. സംസ്ഥാന മന്ത്രിസഭയിലെ ഒരംഗം ഒരു സ്ത്രീയോട് ലൈംഗികച്ചുവയോടെ സംസാരിച്ചു എന്നായിരുന്നു ഫോൺ സംഭാഷണം സഹിതം ആ ചാനൽ ആരോപിച്ചത്. മന്ത്രി രാജിവയ്ക്കേണ്ടിവന്നു. പക്ഷേ ചാനലിന്റെ നിലനിൽപുതന്നെ പ്രതിസന്ധിയിലാകുന്ന വിധം വിഷയം മാറിമറിഞ്ഞു. ഒരു മന്ത്രിയെ രാജിവയ്പിച്ചുകൊണ്ട് രംഗപ്രവേശം എന്ന ലക്ഷ്യം മാത്രമാണ് ചാനലിന്റെ അണിയറശിൽപികൾക്കുണ്ടായിരുന്നത് എന്നു തിരിച്ചറിഞ്ഞതോടെ പൊതു സമൂഹം അധാർമിക മാധ്യമപ്രവർത്തനത്തിനെതിരെ രംഗത്തുവന്നു. അതിനു നേതൃത്വം കൊടുത്തത് ധാർമികത ഇനിയും കൈമോശം വന്നിട്ടില്ലാത്ത മാധ്യമപ്രവർത്തകർ തന്നെയായിരുന്നു. മാധ്യമ

പ്രവർത്തനത്തിലെ ഏറ്റവും മോശം രംഗങ്ങൾക്ക് തുടർന്ന് കേരളം സാക്ഷ്യം വഹിക്കുകയും ചെയ്തു. ചാനൽ സി.ഇ.ഒ. അടക്കം അഞ്ചു മാധ്യമപ്രവർത്തക രാണ് അറസ്റ്റിലായി ജയിലിലടയ്ക്കപ്പെട്ടത്.

എന്തുകൊണ്ട് അങ്ങനെ സംഭവിച്ചു എന്നു ചോദി ച്ചാൽ പക്വമല്ലാത്ത മാധ്യമപ്രവർത്തനം കാരണം എന്നു തന്നെ പറയേണ്ടിവരും. ഒരു വാർത്ത തയ്യാറാക്കുമ്പോൾ ശ്രദ്ധിക്കേണ്ട പ്രധാന കാര്യങ്ങൾ അവർ മറന്നുപോയി. ഈ വാർത്ത കൊണ്ടുള്ള ലക്ഷ്യമെന്ത്? ഇവിടെ ലക്ഷ്യം ഒന്നു മാത്രം. ചാനലിന്റെ നാടകീയ രംഗപ്രവേശം. സംസ്ഥാന മന്ത്രിസഭയിലെ ഒരംഗം ഏതു രീതിയിലും സ്വാധീനിക്കപ്പെടാവുന്ന ആളാണെന്നും അദ്ദേഹത്തിന്റെ കയ്യിൽ മന്ത്രിസഭാ രഹസ്യങ്ങൾ പോലും സുരക്ഷിതമ ല്ലെന്നും തെളിയിക്കാനായി ഞങ്ങൾ നടത്തിയ അന്വേ ഷണം ഇതാ ജനങ്ങളുടെ മുമ്പിൽ സമർപ്പിക്കുന്നു എന്നു പറഞ്ഞ് ആ വാർത്ത അവതരിപ്പിച്ചിരുന്നുവെങ്കിൽ കുറേ ക്കൂടി വിശ്വാസ്യത ഉണ്ടാകുമായിരുന്നു. എന്നാൽ ചാന ലിൽ ജോലിക്കെത്തിയ ഒരു പെൺകുട്ടിയെക്കൊണ്ട് മന്ത്രിയെ നിരന്തരം വിളിച്ച് ലൈംഗിക കാര്യങ്ങൾ സംസാരിച്ച് റെക്കോർഡ് ചെയ്യുകയായിരുന്നു എന്നു വന്നതോടെ സംഗതി ബ്ലാക്ക് മെയിലിങ്ങിന്റെ നിലവാര ത്തിലേക്ക് താഴ്ന്നുപോയി.

ആ സംഭവങ്ങളിലേക്ക് ഇനി കടക്കുന്നതിൽ കാര്യ മില്ല. നമുക്ക് പരിശോധിക്കേണ്ടത് മാധ്യമ മേഖലയിൽ ഇന്നു നടക്കുന്ന എല്ലാ അനഭിലഷണീയ പ്രവൃത്തിക ളെക്കുറിച്ചുമാണ്. കേരളത്തിലെ പ്രിന്റ് മീഡിയ ഇന്ന് ഏതാണ്ട് പക്വതയാർജിച്ച നിലയിലാണ്. എന്നാൽ ടിവി, ഇന്റർനെറ്റ് മാധ്യമങ്ങളുടെ സ്ഥിതി അതല്ല. ടിവി ചാന ലുകൾ നമ്മുടെ നാട്ടിലേക്ക് കടന്നുവന്നിട്ട് അധിക കാലം ആയിട്ടില്ല. അച്ചടി മാധ്യമങ്ങൾക്കു വേണ്ടി പരി ശീലിപ്പിക്കാൻ മാധ്യമ സ്ഥാപനങ്ങൾക്കുൾപ്പെടെ സംവി ധാനങ്ങളുണ്ടായിരുന്നെങ്കിൽ ദൃശ്യമാധ്യമങ്ങൾക്ക് അങ്ങ നെയൊരു സംവിധാനം ഇന്നും രൂപപ്പെട്ടിട്ടില്ല. മാത്രമ ല്ല, ആദ്യകാലത്ത് ദൃശ്യമാധ്യമങ്ങളിലെ വാർത്താ സംവി ധാനങ്ങൾക്ക് നേതൃത്വം നൽകിയിരുന്നത് അച്ചടിമാധ്യ മരംഗത്തുനിന്ന് കടന്നുവന്നവരുമായിരുന്നു. ആ മാധ്യമത്തെ പഠിച്ചെടുക്കുന്നതിനു തന്നെ സമയം എടു ത്തു. ഇന്ന് അവയ്ക്ക് നേതൃത്വം നൽകാനാവും വിധം കുറച്ചാളുകളെങ്കിലും രൂപപ്പെട്ടിട്ടുമുണ്ട്. എന്നാൽ ഇന്നും നിയതമായ ഒരു സേവന വേതന വ്യവസ്ഥ രൂപപ്പെടാത്ത ഈ മേഖലിലേക്ക് പുതിയതായി കടന്നുവരുന്നവരിൽ ഒരു വലിയ വിഭാഗം ശരിയായ പരിശീലനം ലഭിക്കാത്ത വരാണ്. അതുകൊണ്ടു തന്നെയാണ് ആരെയെങ്കിലും വിളിച്ച് ലൈംഗികച്ചുവയോടെ സംസാരിക്കാൻ പറ ഞ്ഞാൽ അതും മാധ്യമപ്രവർത്തനമാണെന്ന് അവർ ധരി ച്ചുപോകുന്നത്.

ഇന്ത്യയിലങ്ങനെ മഹത്തായ മാതൃകകളില്ലെങ്കിലും വിദേശത്തെ പ്രമുഖ വാർത്താ ചാനലുകൾ വാർത്ത അവതരിപ്പിക്കുന്നതെങ്ങനെ എന്നു അക്കാദമിക് താൽപ ര്യത്തോടെയെങ്കിലും നോക്കുന്നത് നല്ലതായിരിക്കും. ബിബിസി പോലെയുള്ള മാധ്യമങ്ങളിൽ വളരെ വസ്തു നിഷ്ഠമായി , പക്വതയോടെ ലേഖകർ റിപ്പോർട്ട്



ചെയ്യുന്ന രീതിയാണ് സ്വീകരിച്ചുവരുന്നത്. എത്ര കൃത്യ തയോടെ, അനർഗളമായാണ് അവർ കാര്യങ്ങൾ അവ തരിപ്പിക്കുന്നതെന്നത് കണ്ടുപഠിക്കേണ്ടതു തന്നെയാണ്. മാത്രമല്ല, അവിടെ കോളജ് വിട്ടിറങ്ങുന്നവരെ ഉടൻ ഒരു മൈക്കെടുത്ത് കൊടുത്ത് റിപ്പോർട്ടർമാരായി അവതരി പ്പിക്കുന്ന രീതിയുമില്ല.

നമ്മുടെ ചാനലുകളിലെ ഏറ്റവും അരോചകമായ മണിക്കൂറുകൾ വൈകുന്നേരത്തെ ചർച്ചാ സമയമാണ്. കോട്ടിട്ട് ഇരിക്കുന്ന വാർത്താ അവതാരകൻ, ചുറ്റിലും ചില സ്ഥിരം കഥാപാത്രങ്ങൾ. ഇവർ അവതരിപ്പിക്കുന്ന നാടകമാണ് അന്തിക്ക് ചാനലുകളിൽ അരങ്ങുതകർക്കു ന്നത്. എത്ര പേർ കൂടെ ചർച്ചയ്ക്കു വേണമെന്ന് അവ താരകൻ നിശ്ചയിക്കുന്നു. പിന്നെ താൻ ഉദ്ദേശിച്ച വഴി യിലൂടെ ചർച്ച നയിക്കാനുള്ള വെപ്രാളമാണ്. ഇവിടെ വാർത്ത തമസ്കരിക്കപ്പെടുകയും അവതാരകന്റെ വ്യക്തിതാൽപര്യങ്ങളും വഷളത്തരങ്ങളും മുന്നിൽ എത്തുകയും ചെയ്യും. ആദ്യമൊക്കെ ഒരു വിഷയവുമായി ബന്ധപ്പെട്ട് അറിവുള്ള ഒരാളെ അതിഥിയായി വിളിക്കു കയും അവരുടെ അറിവ് വായനക്കാരോട് പങ്കുവയ്ക്കു കയുമായിരുന്നു രീതിയെങ്കിൽ പിൽക്കാലത്ത് വാർത്താ വേള എന്നത് ചർച്ചാവേളയായി പരിണമിച്ചു. എന്നാൽ ചർച്ചയ്ക്കെത്തുന്നവർക്ക് അവരുടെ ഒരു പോയിന്റ് പോലും ഫലപ്രദമായി അവതരിപ്പിക്കാൻ നടുക്കിരി ക്കുന്ന കോട്ടിട്ട ആൾ സമ്മതിക്കുകയും ഇല്ല. ഫുട്ബോൾ കോർട്ടിൽ പന്ത് തട്ടിയെടുക്കുന്നതുപോലെ അവതാര കൻ ചർച്ച കയ്യടക്കിക്കളയും. തനിക്ക് താൽപര്യമില്ലാത്ത രീതിയിലാണ് ഒരാളുടെ അഭിപ്രായമെങ്കിൽ അയാൾക്ക് സംസാരിക്കാൻ അവസരം നൽകാതിരിക്കുകയും ചെയ്യും. ചുരുക്കത്തിൽ ചർച്ചാഭാസത്തിന്റെ അവസാനം ഒരു വിധിപ്രസ്താവവും ഉണ്ട്. ശ്രദ്ധേയമായ കൊലക്കേ സുകളിൽ വരെ അവതാരകരും സഹ അഭിനേതാക്കളും കൂടിയിരുന്ന് കുറ്റവാളിയെ കണ്ടെത്തിക്കളയും. ചർച്ചയ്ക്കു സ്ഥിരം വരുന്ന കഥാപാത്രങ്ങൾ എല്ലാ കാര്യ ങ്ങളിലും അറിവുള്ളവരാണ്. അങ്ങാടി വാണിഭം മുതൽ ആണവ കാര്യം വരെ എല്ലാം അറിയുന്നവർ.

ഈയിടെ ചാനൽ ചർച്ചയിൽ ഒരു പ്രമുഖ രാഷ്ട്രീയ നേതാവ് വരാൻ അൽപം വൈകി. ചർച്ച തുടങ്ങിക്ക ഴിഞ്ഞ് എത്തിയ ഉടൻ അദ്ദേഹത്തെ അവതാരകൻ അതി കഠിനമായ ഭാഷയിൽ ശകാരിക്കുന്നതും അദ്ദേഹം ക്ഷമ പറയുന്നതും പ്രേക്ഷകരുടെ മുന്നിലായിരുന്നു. ഇതി

നൊക്കെ ഇവർക്ക് ആരും അധികാരം കൊടുത്തിട്ടില്ല എന്ന് ആരു പറഞ്ഞു മനസ്സിലാക്കും.

അർണബ് ഗോസ്വാമി എന്നൊരു വിദ്വാൻ ചാനലിലെ ന്യൂസ് ടൈം ഉപയോഗപ്പെടുത്തിയത് മുഴുവൻ അലറി വിളിച്ച് രാജ്യസ്നേഹം പ്രകടിപ്പിക്കാനാണ്. അയാളുടെ മുന്നിൽ നിസ്സഹായരായി വൻതോക്കുകൾ വരെ ഇരിക്കുന്നതു കണ്ടിട്ടുണ്ട്. വാക്കുകൾ കൊണ്ടുള്ള ഈ വയറിളക്കം സഹിക്കാൻ വയ്യാതെ ചാനൽ മാറ്റുകയാണ് മിക്കവരും ചെയ്യുക. ഏതാണ്ട് അത്തരത്തിലേക്ക് മലയാളത്തിലെ ചാനലുകളും വരുന്നുണ്ട്.

ഒരേ വിഷയം നൂറ്റൊന്നാവർത്തിക്കുന്ന ശീലവുമുണ്ട് ചാനലുകൾക്ക്. അടുത്തകാലത്ത് ചില വിഷയങ്ങൾ തുടർച്ചയായി രണ്ടാഴ്ചയോളം ചർച്ചയോടു ചർച്ച ചെയ്ത് മടുപ്പിക്കുകയായിരുന്നു ചില ചാനലുകൾ. ആദ്യകാലത്ത് ദിശാബോധത്തോടെ പോയിരുന്ന മലയാളം ചാനലുകൾക്ക് പിഴച്ചുതുടങ്ങിയത് ഇന്ത്യാ വിഷൻ എന്ന പുതിയ ചാനലിന്റെ ഉദയത്തോടുകൂടിയായിരുന്നു എന്നു പറയാതെ വയ്യ. പത്രപ്രവർത്തനത്തിലെ അടിസ്ഥാന കാര്യമാണ് എഡിറ്റിങ്. അതില്ലെങ്കിൽ വെറും പോസ്റ്റ് ഓഫിസിന്റെ റോൾ മാത്രമേയുള്ളൂ മാധ്യമപ്രവർത്തകർക്ക്. പ്രമുഖനായ രാഷ്ട്രീയ നേതാവിനെതിരെ ഒരു സ്ത്രീ നടത്തിയ ആരോപണങ്ങൾ ഒരു എഡിറ്റിങ്ങിനും വിധേയമാക്കാതെ തൽസമയം കാണിച്ചുകൊണ്ടായിരുന്നു അവർ ആ പ്രവണതയ്ക്കു തുടക്കമിട്ടത്. മാധ്യമപ്രവർത്തനത്തിന്റെ അടിസ്ഥാന ധർമത്തിന് എതിരായിരുന്നു അത്. ആർക്കും ആർക്കെതിരെയും എന്തും വിളിച്ചുപറയാവുന്ന ഒരിടമായി സ്റ്റുഡിയോ മാറുന്നത് തീർത്തും ഉത്തരവാദിത്തമില്ലായ്മയാണ് എന്ന തിരിച്ചറിവു പോലും ആ മാധ്യമപ്രവർത്തകർക്കില്ലാതെ പോയി അന്ന്.

തിരുവനന്തപുരത്ത് കെ.പി.സി.സി. ആസ്ഥാനത്ത് ശരത്ചന്ദ്ര പ്രസാദ് സത്യഗ്രഹം നടത്തിയപ്പോൾ രാജ്മോഹൻ ഉണ്ണിത്താൻ നടത്തിയ പ്രസംഗം ലൈവ് കാണിച്ചതും ഇതേ ചാനൽ ആയിരുന്നു. ഒരു പ്രമുഖ നേതാവിനെ അടിമുടി അപകീർത്തിപ്പെടുത്തുന്ന ആ പ്രസംഗം ഏതെങ്കിലും വിദേശരാജ്യത്തായിരുന്നു ചാനലിൽ കാണിച്ചിരുന്നതെങ്കിൽ ചാനൽ ഉടമ ഉൾപ്പെടെ അഴിയെണ്ണേണ്ടിവരുമായിരുന്നു. എന്നാൽ അന്ന് കേരളത്തിലെ ഭരണകൂടം ആ രീതിയിൽ പോയില്ല. പക്ഷേ സ്വയം വിമർശനത്തിന് ആരും തയ്യാറുമായില്ല. പകരം അത്തരം മോശം മാതൃക കാണിച്ച മാധ്യമ പ്രവർത്തകരെ മാധ്യമപ്രവർത്തനത്തിന്റെ മഹത്തായ മാതൃകയാക്കി വിശേഷിപ്പിക്കാനാണ് എല്ലാവരും ശ്രമിച്ചത്. ഇന്ന് അന്തിക്കൂരാപ്പിന് ചാനലിൽ ഇരുന്നു ചർച്ച നയിക്കുന്ന വരെയും പ്രമുഖ മാധ്യമപ്രവർത്തകരെന്ന പട്ടം ചാർത്തിയാണ് എഴുന്നള്ളിക്കുക.

ഇത്തരം മാതൃകകൾ മുന്നിലുള്ളപ്പോൾ തങ്ങൾ ചെയ്യുന്നതും അംഗീകരിക്കപ്പെടും എന്ന മിഥ്യാധാരണയിലാണ് പുതിയ ചാനൽ വാർത്ത സൃഷ്ടിച്ച് രംഗത്തെത്തിയത്. പക്ഷേ സമൂഹം ഇപ്പോഴെങ്കിലും അതു നല്ല മാധ്യമപ്രവർത്തനം അല്ല എന്നു തിരിച്ചറിയുകയും പ്രതികരിക്കുകയും ചെയ്തു. പക്ഷേ അപ്പോഴും പ്രമുഖ അവതാരകരിൽ പലരും കാലത്തിന്റെ ചുവരെഴുത്ത് മനസ്സിലാക്കാൻ തയ്യാറായിട്ടില്ല. അവർ ഇപ്പോഴും ആക്രോശിച്ച്, തല കുലുക്കി, മുക്രയിട്ട്, മുന്നോട്ടു പോവുകയാണ്, പോരിനിറങ്ങിവരുന്ന കാളക്കൂറ്റനെപ്പോലെ. ഏതു വാളാണ് കഴുത്തിലൂടെ കടന്നുപോകുകയെന്നറിയില്ല.

ചാനലുകളേക്കാൾ മോശമായാണ് ഓൺലൈൻ മാധ്യമങ്ങളിൽ പലതിന്റെയും പോക്ക്. ഒരു തെളിവും ഇല്ലാതെ ആധികാരിക രേഖകളുമില്ലാതെ വാർത്ത പടച്ചുവിടുന്ന രീതി. പത്തുതവണ മാവേലെറിയുമ്പോൾ ഒരു മാങ്ങ വീണേക്കും എന്ന സിദ്ധാന്തത്തിന്റെ പ്രായോഗികവൽക്കരണമാണ് പലരും നടത്തുന്നത്. കേട്ടുകേൾവി വച്ച് വാർത്ത തയ്യാറാക്കുക. ചിലപ്പോൾ ശരിയാകാം. തെറ്റാകാം. തെറ്റാണെന്നു തോന്നിയാൽ വാർത്ത പിൻവലിക്കുക. അച്ചടിമാധ്യമങ്ങൾക്ക് സാധ്യമല്ലാത്ത ഈ പഴുത് ഉപയോഗപ്പെടുത്തിയാണ് ഓൺലൈൻ മാധ്യമങ്ങളിൽ പലതിന്റെയും നിലനിൽപ്. പല വാർത്തകളും ബ്ലാക്ക് മെയിലിങ് ഉദ്ദേശിച്ചുതന്നെയുള്ളതാണ്. ആധികാരികമെന്ന മട്ടിലാണ് പലതും അവതരിപ്പിക്കുക. അടുത്ത കാലത്ത് നടിയെ തട്ടിക്കൊണ്ടുപോയതുമായും മറ്റും ബന്ധപ്പെട്ട് ഇത്തരം ആധികാരിക വാർത്തകളുടെ പ്രവാഹമായിരുന്നു. ഇത്തരം പല വാർത്തകളുടെയും ഉറവിടം ആ ലേഖകന്റെ ഭാവന മാത്രമായിരിക്കും. എന്നാൽ ഇതൊന്നുമറിയാതെ സമൂഹ മാധ്യമങ്ങളിലൂടെ ഇത് പ്രചിരിപ്പിക്കപ്പെടും. ഒപ്പം മുഖ്യധാരാ മാധ്യമങ്ങൾ ഇതെല്ലാം മൂടിവയ്ക്കുന്നുവെന്ന സ്ഥിരം പല്ലവിയും ഒപ്പം ചേർക്കും. ചുരുക്കത്തിൽ സമൂഹത്തെ വിഷലിപ്തമാക്കുന്നതിനൊപ്പം വിശ്വാസ്യതയുള്ള സ്ഥാപനങ്ങളുടെ പേര് ചീത്തയാക്കാനുള്ള ശ്രമവും. നിയമവിധേയമായി മാത്രം പ്രവർത്തിക്കുന്ന ഓൺലൈൻ മാധ്യമങ്ങളും ഉണ്ടെന്നതും സത്യം. അപ്പോഴും പ്രമുഖ വാർത്താ മാധ്യമങ്ങളുടെ ഓൺലൈൻ എഡിഷനുകൾക്ക് ഫോളോവേഴ്സ് കൂടുന്നുവെന്നത് ശുഭസൂചകമാണ്. ആധികാരികതയ്ക്ക് ഇപ്പോഴും സ്ഥാനം നഷ്ടപ്പെട്ടിട്ടില്ലെന്ന അറിവ് പ്രതീക്ഷ നൽകുന്നു. തിരിച്ചറിവ് നൽകുന്നു. അതു മനസ്സിലാക്കി മാധ്യമ ലോകം മുന്നോട്ടുപോകുമോ എന്നു മാത്രമേ വരുംകാലങ്ങളിൽ അറിയാനുള്ളൂ.

**മേമ്പോടി**

മൂന്നാർ ഒഴിപ്പിക്കൽ കുരിശിൽ തട്ടി നിന്നതാണ് ഇപ്പോൾ ചർച്ചാവിഷയം. ആ ഉദ്യോഗസ്ഥർ അൽപം കൂടി വിവേകം കാട്ടിയിരുന്നെങ്കിൽ എന്ന് ആരും ചിന്തിച്ചുപോകുന്ന അവസരം. കയ്യേറ്റഭൂമിയിലെ കുരിശ് നീക്കം ചെയ്യുന്നത് പൊതുജനത്തെ വിളിച്ചുകൂട്ടിയായിരുന്നില്ല വേണ്ടിയിരുന്നത്. ദൃശ്യമാധ്യമങ്ങളിൽ ആ വിഷ്വൽ ലഭിക്കാനും പാടില്ലായിരുന്നു. ഇത് ഒരു ദിവസം മുഴുവൻ ആ ദൃശ്യം ആവർത്തിച്ചുകാണിച്ച് ചാനലുകൾ തങ്ങളുടെ ഭാഗം ഭംഗിയാക്കി.

മോങ്ങാനിരുന്ന നായുടെ തലയിൽ തേങ്ങ വീണെന്നു പറഞ്ഞതുപോലെ ചിലർക്ക് ഒഴിപ്പിക്കൽ നിർത്തിവയ്പ്പിക്കാൻ കാരണവുമായി. രോഗി ഇച്ഛിച്ചതും വൈദ്യൻ കൽപിച്ചതും പാൽ.



# രക്ഷ കുടുംബത്തോടെ, ഒറ്റയ്ക്കല്ല

ജോസ് കാട്ടാമല

അപ്പോസ്തോല പ്രവർത്തനങ്ങൾ 16–ാം വാക്യം രക്ഷപ്പെടുവാനുള്ള മാർഗ്ഗം പറഞ്ഞുതരുന്നു. "കർത്താവായ യേശുവിൽ വിശ്വസിക്കുക നീയും നിന്റെ കുടുംബവും രക്ഷപ്പെടുടും. യേശുവിനെ ക്രൂശിച്ചതിനുശേഷം ശിഷ്യന്മാരെല്ലാം ചിതറിപ്പോവുകയും വീണ്ടും ഇരുൾ നിറഞ്ഞ അവസ്ഥ ഉണ്ടാവുകയും ചെയ്താൽ യേശുവിന്റെ പ്രബോധനങ്ങൾ ഇല്ലാതാവുമെന്നും സമൂഹത്തെ സ്വാർത്ഥലാഭങ്ങൾക്കുവേണ്ടി ഉപയോഗപ്പെടുത്താമെന്നും അന്നത്തെ പ്രബലരായ കൂട്ടർ ചിന്തിച്ചിരിക്കണം. മുകളിൽപ്പറഞ്ഞ ബൈബിൾ വാക്യം അതിലേക്ക് വിരൽ ചൂണ്ടുന്നു. പൗലോസും ശീലാസും നടന്നു പോയപ്പോൾ ചിത്തഭ്രമം ഉള്ള ഒരു പെൺകുട്ടി അവരെ അത്യുന്നതന്റെ ദാസന്മാരെന്നും, ഇവർ പറയുന്നത് ദൈവ വചനങ്ങളാണെന്നും ഉറക്കെവിളിച്ചുപറഞ്ഞു. വളരെ അസഹ്യമായ പുകഴ്ത്തലുകൾ അശുദ്ധാത്മാവ് നിറഞ്ഞ ആ പെൺകുട്ടി പറഞ്ഞപ്പോൾ പൗലോസ് അവളെ ശാസിക്കുകയും അവളുടെ സുബോധം നേരേയാക്കുകയും ചെയ്തു. പിശാചുബാധയുടെ പേരിൽ അവളുടെ ജല്പനങ്ങളിൽ വിശ്വസിച്ചവരായി വളരെയാളുകൾ ഉണ്ടായിരുന്നതുകൊണ്ട് അവളുടെ ജമാനന്മാർക്ക് സാമ്പത്തിക നേട്ടമുണ്ടായിരുന്നു. അവൾ സാധാരണ നിലയിലേക്ക് വരാൻ അപ്പോസ്തോലന്മാരുടെ ശാസന കാരണമായപ്പോൾ ഈ ആളുകൾ പൗലോസിനും ശീലാസിനും എതിരായി തിരിഞ്ഞു. അങ്ങനെ പൗലോസും ശീലാസും ദൈവദൂഷണം ആരോപിക്കപ്പെട്ട് ന്യായാധിപന്മാരുടെ മുമ്പിൽ കൊണ്ടുവരപ്പെട്ടു. അവരെ നഗ്നരാക്കി കഠിനമായി അടികൊടുത്തു വഴിയിലൂടെ നടത്തി കാരാഗ്രഹത്തിലടച്ച് കാവൽ കാവൽ നിർത്തണമെന്നായിരുന്നു വിധി. അങ്ങനെ പൗലോസും ശീലാസും കാരാഗ്രഹവാസം തുടങ്ങി. കഠിനമായ പീഢനങ്ങളൊന്നും അവരെ തളർത്തിയില്ല. രാത്രിയിൽ അവർ ദൈവത്തെ സ്തുതിക്കാൻ തുടങ്ങി. ഒരു ഭൂകമ്പം ഉണ്ടാവുകയും കാരാഗ്രഹവാതിലുകൾ തകരുകയും തടവുകാർ സ്വാതന്ത്രരാവുകയും ചെയ്തു. അവരുടെ ബന്ധങ്ങളെല്ലാം തകർന്നുവെങ്കിലും അവർ എങ്ങോട്ടും ഓടിപ്പോയില്ല. കാവൽക്കാരൻ ഭയന്നു വിറച്ചു. പൗലോസും ശീലാസും തടവറയിൽ നിന്നും ഓടിപ്പോയിക്കാണുമെന്നുമാണ് അയാൾ വിചാരിച്ചത്. "ഞങ്ങൾ ഇവിടെത്തന്നെ ഉണ്ട്" എന്ന ശബ്ദം കേട്ടപ്പോൾ അയാൾ കൂടുതൽ പരിഭ്രമിച്ചു. ദൈവ വിശ്വാസികളെയാണ് പീഢനത്തിന് കാരാഗ്രഹത്തിൽ ഇട്ടിരിക്കുന്നത് എന്ന തിരിച്ചറിവ് കാവൽക്കാരനെ ഭയവിഹ്വലനാക്കി. തടവുകാർ രക്ഷപ്പെട്ടുവെന്ന് ആദ്യം കരുതിയപ്പോൾ കാവൽക്കാരൻ ആത്മഹത്യയ്ക്കു ശ്രമിച്ചിരുന്നു. ശിഷ്യന്മാർ സാഹസത്തിൽ നിന്നും അയാളെ പിൻതിരിപ്പിച്ചിരുന്നു. രക്ഷപ്പെടാൻ എന്തുചെയ്യണമെന്ന് അയാളെ ശിഷ്യന്മാർ സാഹസത്തിൽ നിന്നും അയാളെ പിൻതിരിപ്പിച്ചിരുന്നു. രക്ഷപ്പെടാൻ എന്തുചെയ്യണമെന്ന് അയാളെ ശിഷ്യന്മാർ ഉപദേശിച്ചു. "കർത്താവായ യേശുവിൽ വിശ്വസിക്കുക, നീയും നിന്റെ കുടുംബവും രക്ഷപ്പെടുടും. ഈ സന്ദർഭം ശരിയായി മനസ്സിലേക്കു കൊണ്ടുവരാൻ അപ്പോസ്തല പ്രവർത്തികൾ 16–ാം അദ്ധ്യായം മനസ്സിരുത്തി വായിച്ചു പഠിക്കണം.



കാവൽക്കാരൻ ആഗ്രഹിച്ചത് ഒരു പക്ഷേ അധികാരികളിൽ നിന്നുമുള്ള രക്ഷപ്പെടൽ ആണ് – ഭൗതീകമായ ഒരു രക്ഷപ്പെടൽ. അയാളുടെ രക്ഷപ്പെടൽ മാത്രമാണ് അയാൾ ആഗ്രഹിച്ചത്. ശിഷ്യന്മാർ അയാളുടെ കുടുംബത്തെക്കൂടി രക്ഷിക്കാനാണ് ആഗ്രഹിക്കുന്നത്. ഭൗതീക ജീവിതം ശരിയായ രീതിയിൽ ജീവിച്ചു കഴിയുമ്പോൾ നിത്യജീവിതം സന്തോഷകരമായിരിക്കാനുള്ള മാർഗ്ഗമാണ് കർത്താവായ യേശുവിൽ വിശ്വസിക്കുക എന്നത്. അങ്ങനെ രക്ഷപ്പെ

ടുന്നത് കുടുംബത്തോടെ ആണ്. കുടുംബജീവിതം നയിക്കുന്നവർ കുടുംബത്തോടെയാണ് രക്ഷപ്പെടേണ്ടത്. ശരിയായ വിശ്വാസവും പ്രവർത്തിയുമാണ് അതിനുള്ള വഴി. കുടുംബത്തിൽ ഓരോരുത്തർക്കും ഓരോ "ധർമ്മം" ഉണ്ട്. പിതാവിനും മാതാവിനും മക്കൾക്കും അവരവരുടേതായ ധർമ്മം അഥവാ കടമ ഉണ്ട്. നായകനെ അനുസരിക്കാതെ തോന്നിയതുപോലെ പെരുമാറുന്ന കുടുംബാംഗങ്ങൾ ആപത്തിൽ നിപതിക്കും. മാതാപിതാക്കൾ മക്കളെ നയിക്കുമ്പോൾ ചോറും ചൊല്ലും കൊടുത്തു ആയിരിക്കണം അങ്ങനെ ചെയ്യേണ്ടത്. അതിനുള്ള തയ്യാറെടുപ്പുകൾ പ്രാർത്ഥനാപൂർണ്ണമായ ചിന്തകളിൽ കൂടിയേ ഉണ്ടാവുകയുള്ളൂ. മാതാവോ, പിതാവോ, മക്കളോരോരുത്തരുമോ ഒറ്റയ്ക്ക് രക്ഷപ്പെടുമെന്ന് വ്യാമോഹിക്കേണ്ട. രക്ഷ കുടുംബത്തോടെയാണ് ദൈവം തരാൻ ഉദ്ദേശിക്കുന്നത്.

പ്രതിസന്ധികൾ ഉണ്ടാവുക തന്നെ ചെയ്യും. ശിഷ്യന്മാർ പ്രതിസന്ധിയിൽ ആയിരുന്നു. അവർ ദൈവത്തോടു പ്രാർത്ഥിച്ചപ്പോൾ സ്വാതന്ത്ര്യരായി. അവർ സ്വാതന്ത്ര്യർ ആയപ്പോൾ കാവൽക്കാരൻ പ്രതിസന്ധിയിലായി. ശ്ലീഹന്മാർ സ്വതന്ത്രർ ആക്കപ്പെട്ടിട്ടും കാരാഗ്രഹവാസം അവസാനിപ്പിക്കാൻ വിസമ്മതിച്ചപ്പോൾ ന്യായാധിപന്മാർ പ്രതിസന്ധിയിലായി. മനുഷ്യരെ പ്രതിസന്ധികൾ ശക്തരാക്കുന്നത് പ്രാർത്ഥനയുടെ ശക്തിയാലാണ്. തീക്ഷണമായ പ്രാർത്ഥനകൾ രക്ഷയുടെ വാതിലുകൾ കാട്ടിത്തരും. ഇത്തരം ഒരു ചിന്താധാര നമ്മുടെ സമൂഹത്തിൽ വേരുപിടിച്ചുവരുന്നത് ആശ്വാസകരമാണ്. പ്രാർത്ഥനാ കേന്ദ്രങ്ങളും ധ്യാനകേന്ദ്രങ്ങളും, നിത്യപൂജയുമെല്ലാം ഒരു നല്ല സമൂഹസൃഷ്ടിക്ക് കാരണമാകും. പക്ഷേ വഴി തെറ്റാതിരിക്കാൻ തിരുസഭയോടു ചേർന്നു വേണം അവയുടെ നടത്തിപ്പ്.

ദൈവം രക്ഷാപ്രദാനം ചെയ്യുന്നത് കുടുംബത്തോടെയാണെന്നതിന് മറ്റൊരു ഉദാഹരണം സുവിശേഷത്തിൽ ഉള്ളത് വളരെ പ്രസിദ്ധമാണ്. ലൂക്കായുടെ സുവിശേഷം 19-ാം അദ്ധ്യായം. യേശു ജറിക്കോയിൽകൂടി പോകുമ്പോൾ ചുങ്കക്കാരിൽ പ്രമാണിയും ധനികനും എന്നാൽ പൊക്കം കുറഞ്ഞവനുമായ സക്കേവൂസ് യേശുവിനെ കാണാൻ ആഗ്രഹിച്ചു. അവന് പൊക്കം കുറവായിരുന്നതിനാൽ യേശുവിനെക്കാണാൻ ജനത്തിരക്കു മൂലം കഴിഞ്ഞില്ല. മുന്നിലേക്ക് ഓടി ഒരു സിക്കമോർ മരത്തിൽക്കയറി ഇരുന്നു. യേശു അതിലേ കടന്നുപോകുമെന്ന് അവനറിയാമായിരുന്നു. ആ മരത്തിന്റെ ചുവട്ടിൽ എത്തിയപ്പോൾ യേശു മേല്പോട്ടുനോക്കി സക്കേവൂസിനോട് ഇറങ്ങി വരാൻ കല്പിച്ചു. സക്കേവൂസ് ഇറങ്ങി യേശുവിന്റെ മുന്നിൽ നിന്നു. യേശുവിനെ ഒന്നു കാണണമെന്ന് മാത്രമേ അവന്റെ ഉള്ള് കൊതിച്ചതുള്ളൂ. യേശു അവന്റെ ഭവനത്തിലേക്ക് പോയി. ദൈവത്തിനു വേണ്ടി കൊതിക്കുന്ന ഹൃദയം ദൈവസ്നേഹം അനുഭവിക്കും. യേശു സക്കേവൂസിന്റെ ഭവനത്തിൽക്കയറിയപ്പോൾ അനുതാപപൂരിതമായ സക്കേവൂസിന്റെ ഹൃദയം ഉറക്കെ പ്പറഞ്ഞത് അയാൾ അനർഹമായി സമ്പാദിച്ചത് മുഴുവൻ തിരിച്ചു കൊടുക്കുമെന്നാണ്. ഭൗതിക സ്വത്തുക്കളോടുള്ള ആസക്തി ആത്മീയ കൃപകളുടെ വർദ്ധന മൂലമേ വിട്ടുമാറുകയുള്ളൂ. യേശുവിന്റെ അപ്പോഴത്തെ പ്രതികരണം "ഇന്നീ കുടുംബത്തിന് രക്ഷ ഉണ്ടായി" എന്നാണ് സക്കേവൂസ് ഒറ്റയ്ക്കല്ല രക്ഷ നേടാനായത്, കുടുംബം മുഴുവനായിട്ടാണ്. ദൈവത്തെ അറിയാനുള്ള ആഗ്രഹം പാപിയായിരുന്നിട്ടും അയാളിലുണ്ടായിരുന്നു. മനസ്സുണ്ടെങ്കിലേ രക്ഷപ്പെടൂ. സക്കേവൂസ് എന്ന കുടുംബനാഥൻ ദൈവത്തെ അറിയാൻ മനസ്സു വച്ചതുമൂലം ഒരു കുടുംബമാണ് രക്ഷയിലേയ്ക്കുള്ള വഴി കണ്ടെത്തിയത്.

കുടുംബത്തിലെ ഒരംഗം വഴിവിട്ടുപോയാൽ കുടുംബതകർച്ചയാണ് ഫലം. ഒരാൾ ഒറ്റയായിട്ടല്ല നാശത്തിൽ പതിക്കുന്നത്. ലൂക്കാ എഴുതിയ സുവിശേഷഭാഗം 15 -ാം അദ്ധ്യായം ഇത് വിവരിക്കുന്നു. ധൗർത്തപുത്രന്റെ ഉപമയിലൂടെ, യേശുവിവക്ഷിക്കുന്നതു ഒരു വ്യക്തിയുടെ പതനം കുടുംബത്തിന്റെ പതനമെന്നാണ്. അപക്വതയുള്ളവനായിരുന്നിട്ടും പിതാവ് ഇളയ പുത്രന്റെ ആഗ്രഹം നിറവേറ്റുന്നു. അവൻ പിതാവിൽ നിന്നും അകന്ന് താന്തോന്നിയായി ജീവിക്കുന്നു. ഭൗതിക അർത്ഥത്തിലും ആത്മീയ നിലവാരത്തിലും നാശത്തിന്റെ അടിത്തട്ടിൽ എത്തിച്ചേരുന്ന അവൻ തിരിഞ്ഞു നോക്കുന്നു. സമ്പത്തുള്ളപ്പോൾ മാത്രമേ സ്നേഹിതന്മാർ ഉള്ളൂ. ആരോഗ്യമുള്ളപ്പോൾ മാത്രമേ സ്നേഹിതകളെയും ആവശ്യമുള്ളൂ. പന്നിക്കുഴിയിൽ പന്നികൾക്കൊപ്പം ജീവിക്കുവാനാവുകയെന്നത് പോലും മഹാഭാഗ്യം എന്നാൽ സ്വീകരിക്കാൻ ഒരു പിതാവുള്ളപ്പോൾ എന്തിന് ഈ നരകയാതന? പിതാവിന്റെ സ്നേഹത്തിന് അർഹനല്ലയെന്ന ബോധം അവന്റെ പശ്ചാത്താപത്തിന്റെ പ്രതിഫലനമാണ്. പിതാവ് അവനെ സ്വീകരിക്കുന്നത് ഇളയമകൻ നഷ്ടപ്പെട്ടവനായിരുന്നതുകൊണ്ടും കുടുംബത്തിൽ തിരിച്ചെത്തിയ അമൂല്യസമ്പത്തായതു കൊണ്ടും ആയിരുന്നു. പിതാവിന്റെ പുത്രനും പുത്രന്റെ പിതാവും. ആ ബന്ധം ഇല്ലാതാവുന്നില്ല.

വഴിതെറ്റിപ്പോയവൻ തിരികെവന്നപ്പോൾ മൂത്ത മകൻ പിറുപിറുക്കുന്നു. സഹോദരനോടുള്ള കടമ മറക്കുന്ന മൂത്ത പുത്രനാണ് യഥാർത്ഥ ധൗർത്തപുത്രൻ. പിതാവിനോടൊപ്പം ആയിരിക്കുകയെന്ന മഹാഭാഗ്യത്തെയാണ് അവൻ വിസ്മരിക്കുക. ആ തണലിൽ അവൻ സൗഭാഗ്യവാനായിരുന്നു. ഇത്രയും കാലം താനൊറ്റയ്ക്കനുഭവിച്ചത് പങ്കു വയ്ക്കാൻ അനർഹനായ ഒരു വ്യക്തികൂടി ഇതാ വന്നിരിക്കുന്നു. വിദ്വോഷംഅവന്റെ ഹൃദയത്തെ പാപപങ്കിലമാക്കിയിരിക്കുന്നു. ഓടിച്ചെന്ന് സഹോദരനെ കെട്ടിപ്പിടിച്ച്, ആശ്വസിപ്പിച്ച് ഹൃദയത്തിന് കുളിരേകിയിരുന്നെങ്കിൽ ജ്യേഷ്ഠന്റെ കടമയായി അത് വാഴ്ത്തപ്പെടുമായിരുന്നു. അസൂയകൊണ്ട് മൂത്ത പുത്രൻ ഒരു നിസ്സാരനായിത്തീർന്നു. ഒരാൾ കുടുംബത്തിൽ വഴിതെറ്റിയാൽ അതിന്റെ പ്രതിഫലനം കുടുംബത്തിലേക്ക് കയറി എല്ലാവരേയും ബാധിക്കും. മകൻ ചോദിക്കുന്നതു കൊടുക്കാതെ കൊടുക്കേണ്ടതു മാത്രം കൊടുക്കേണ്ട സമയത്തു കൊടുത്തിരുന്നെങ്കിൽ, പിതാവിന്റെ സ്വത്ത് വിവേകത്തോടെ ഇളയമകൻ ചെലവഴിച്ചിരുന്നുവെങ്കിൽ തന്റെ സഹോദരന്റെ തിരിച്ചു വരവ് മൂത്ത മകൻ സന്തോഷ

കിഡ്സ്‌വേൾഡ്



# ഒരു കൗൺസലിംഗ് അനുഭവം

**ഉണ്ണി അമ്മയമ്പലം**

ഒരിക്കൽ ഞങ്ങൾ നാലഞ്ച് സുവിശേഷകർ ഒരു അനാഥാലയത്തിലെത്തി. അവിടെ കുട്ടികളുമായി പരിചയപ്പെടുക. സംസാരിക്കുക, അവരുടെ പ്രശ്നങ്ങൾ മനസ്സിലാക്കുക, പ്രാർത്ഥിക്കുക ഇതൊക്കെയായിരുന്നു ഞങ്ങളുടെ ലക്ഷ്യം. അങ്ങനെ പല കുട്ടികളുമായും സംസാരിക്കുന്നതിനിടെ, ഒരിക്കലും സന്തോഷം പ്രകടിപ്പിക്കാൻ താൽപ്പര്യമില്ലാത്ത ഒരനാഥ ബാലനെ പരിചയപ്പെട്ടു. പേരും പഠിക്കുന്ന ക്ലാസ്സും മറ്റുമൊക്കെ ചോദിച്ചറിഞ്ഞു. അങ്ങനെ കുറനേരം സ്കൂളിലെ കാര്യങ്ങളും സ്കൂളിലെ കളികളും കഥകളുമായി സമയം കഴിച്ചുകൂട്ടി. ഇതിനിടെ ഒരിക്കൽപ്പോലും അവന്റെ മുഖത്ത് സന്തോഷം കാണുവാൻ എനിക്കു കഴിഞ്ഞില്ല. ഞാൻ അവനോടു തിരക്കി: "എന്തുകൊണ്ടാണ് നീയിങ്ങനെ എപ്പോഴും ദുഃഖിച്ചിരിക്കുന്നത്?" അവന്റെ മറുപടി എന്നെ അത്ഭുതപ്പെടുത്തി. അവൻ പറഞ്ഞത് ഇങ്ങനെയാണ്. "എന്തുകൊണ്ടാണ് ദൈവം എനിക്കും എന്നെപ്പോലുള്ളവർക്കും ഇങ്ങനെയൊരു അനാഥദുഃഖം അടിച്ചേൽപ്പിച്ചത്. ദൈവം ഒന്നു മനസ്സു വച്ചിരുന്നെങ്കിൽ ഞങ്ങൾക്കും മാതാപിതാക്കൾ ഉണ്ടാകുമായിരുന്നല്ലോ." കുറച്ചു സമയം ഞാനൊന്നും മിണ്ടിയില്ല. പ്രാർത്ഥനയ്ക്കു ശേഷം ഞാൻ അവനോടു പറഞ്ഞു. "മോനേ, മോൻ ഈ ഭൂമിയിൽ ജന്മം കൊണ്ടിട്ട് പതിനഞ്ചു വർഷം തികഞ്ഞിരിക്കുന്നു. മോന്റെ ഏറ്റവും വലിയ ദുഃഖം അനാഥനായി ജനിച്ചു ജീവിക്കുന്നു എന്നതാണ്. അവൻ എന്റെ

---

ത്തോടെ ആഘോഷിച്ചിരുന്നുവെങ്കിൽ കുടുംബം തെറ്റുകളിൽ നിന്നും അധഃപതനങ്ങളിൽ നിന്നും ഒഴിവാകുമായിരുന്നു. തുടക്കം ആരുടേതെന്നോ കഠിനതാ ആരുടേതെന്നോ ചോദിച്ചിട്ട് കാര്യമില്ല. ഒരു വലിയ സന്ദേശം ലളിതമായി യേശു മനുഷ്യ നന്മയ്ക്കായി പറഞ്ഞിരിക്കുന്നു. അങ്ങനെ രണ്ടു മക്കളുള്ള ഒരു പിതാവ് സാരോപദേശ കഥയുടെ മാത്രം ഭാഗമായിരിക്കാം. എന്നാൽ ആത്മീയ തലത്തിൽ ചിന്തിച്ചാൽ പിതാവെന്നത് നമ്മുടെ സ്വർഗ്ഗീയ പിതാവും നാമെല്ലാം ഇളയതും മൂത്തതുമായ മക്കളുമാണ്. കിടമത്സര്യങ്ങളിൽ ഉൾപ്പെട്ടാൽ നാം കുടുംബത്തോടെയായിരിക്കും നശിക്കുക.

കൊച്ചു തോബിയാസിന്റെ വിജയ രഹസ്യം നമുക്കെല്ലാം അറിയാമല്ലോ? പ്രതിസന്ധികൾ ഉണ്ടായിട്ടും വിശ്വാസത്തിൽ ഉറച്ചു നിന്നതുകാരണം കൊച്ചുതോബിയുടെ പിതാവ് ഭൗതികാർത്ഥത്തിൽ ദരിദ്രനായിരുന്നു. മകനെ ദൂരെ ദേശത്തേക്ക് പറഞ്ഞു വിടാൻ ആ പിതാവിന് മടിയില്ലായിരുന്നു. ദൈവം മാലാഖയെ വിട്ട് അവനെ കാത്തുകൊള്ളുമെന്ന് ആ പിതാവ് വിശ്വസിച്ചു. അടിയുറച്ച് വിശ്വസിച്ചു. ആകുട്ടി ആത്മീയ സമ്പത്തും ഭൗതീക സമ്പത്തും നിറഞ്ഞവനായി തിരിച്ചു വന്നു. പിതാവിനോടൊപ്പം, കുടുംബത്തോടൊപ്പം നില നിൽക്കുന്നവർക്ക് അന്തിമമായ വിജയം ഉറപ്പാണെന്ന് ഈ പഴയ നിയമഭാഗം നമ്മെ ബോദ്ധ്യപ്പെടുത്തും. വിശദമായ ഒരു പഠനം ഈ പഴയനിയമഭാഗത്ത് നടത്തേണ്ടത് അനിവാര്യമണ്.

## ഉപകാരസ്മരണ



**Santhamma Mani**
Mullasseril, Anchal




യുണ്ട്, കേൾവി ശക്തിയുണ്ട്, മിടുമിടുക്കനാണ്. കലാ-കായിക രംഗങ്ങളിൽ നല്ല നേട്ടം കൈവരിക്കാൻ മോനെ ദൈവം അനുഗ്രഹിച്ചിട്ടുണ്ട്. എന്നാൽ അച്ഛനമ്മമാരുള്ള പല കുട്ടികൾക്കും ഇത്തരം കഴിവുകൾ ലഭിക്കുന്നില്ല, എന്ന വസ്തുത നാം മറന്നുകൂടാ. അപ്പോൾ കുറവുകളിലേക്കു മാത്രം നോക്കുന്ന സ്വഭാവം മാറ്റി, ദൈവം തന്ന ദാനങ്ങളെയോർത്ത് നന്ദി പറയുന്ന ഒരു സ്വഭാവത്തിലേക്ക് നമ്മൾ വളരണം.

മുഖത്തു നിന്നു കണ്ണുകളെടുക്കാതെ തലകുലുക്കി. മോന് ഭക്ഷണത്തിന് എന്തെങ്കിലും കുറവു വരുന്നുണ്ടോ? ഞാൻ ചോദിച്ചു. അവൻ ഇല്ല എന്നു മറുപടി പറഞ്ഞു. ഞാൻ പിന്നെയും ചോദിച്ചു. "വസ്ത്രത്തിനോ?" "ഇല്ല" - അവൻ പറഞ്ഞു. കിടക്കുവാനുള്ള സൗകര്യമുണ്ട്. ചുരുക്കത്തിൽ ഈ ലോകത്ത് മോന്റെ പ്രായത്തിലുള്ള കുട്ടികൾ അനുഭവിക്കുന്ന ഭക്ഷണം, പാർപ്പിടം, വസ്ത്രം, വിദ്യാഭ്യാസം തുടങ്ങി എല്ലാ കാര്യങ്ങളും മോനനുഭവിക്കുന്നുണ്ട്. അവൻ എന്റെ മുഖത്തു തന്നെ നോക്കിയിരുന്നു. പിന്നെ എന്താണ് മോന്റെ ദുഃഖം ഒരേയൊരു ദുഃഖം. തനിക്കു മാതാപിതാക്കളില്ല. ചിലർക്കു ദൈവം മാതാപിതാക്കളെ കൊടുക്കുന്നില്ല. ചിലർക്ക് നല്ല ആരോഗ്യം നൽകുന്നു. ചിലർക്ക് മാറാരോഗങ്ങൾ നൽകുന്നു. ചിലർക്കു പാടാനുള്ള കഴിവ് കൊടുക്കുന്നു. ചിലർക്കു സംസാരശേഷി തന്നെ നൽകുന്നില്ല. ഇതൊക്കെ കൊണ്ട് ദൈവം പക്ഷഭേദം കാണിക്കുന്നു എന്നു പറയുവാൻ സാധിക്കുമോ? എല്ലാവർക്കും കുറവുകളും മേന്മകളുമുണ്ട്. എല്ലാ കഴിവുകളും സൗഭാഗ്യങ്ങളും ലഭിച്ചവരായി ആരും തന്നെ ഈ ലോകത്തിലില്ല. നമ്മൾ ദൈവത്തിന്റെ വഴികളും വാക്കുകളും മനസ്സിലാക്കാത്തതുകൊണ്ടാണ് ഇങ്ങനെയൊക്കെ സംസാരിക്കുന്നത്. മുറ്റത്തേക്കു നോക്കുക, പറമ്പിലേക്കു നോക്കുക, ഒരു വൃക്ഷം മറ്റൊരു വൃക്ഷത്തെപ്പോലെയല്ല, വ്യത്യസ്തമാണ്. ഒരു വൃക്ഷം ഉയരംകൊണ്ടു ശ്രദ്ധിക്കപ്പെടുമ്പോൾ മറ്റൊരു വൃക്ഷം ഫലങ്ങൾ കൊണ്ട് ശ്രദ്ധിക്കപ്പെടുന്നു. ഈ പ്രപഞ്ചത്തിലെ എല്ലാ വസ്തുക്കളിലും ഈ വൈരുദ്ധ്യം കാണാം. ഒരു നദി പോലെയല്ല മറ്റൊരു നദി. ഒരു കുന്നിന് ഒരു കുഴിയുമുണ്ടാകും. ഇതെല്ലാം ദൈവത്തിന്റെ പദ്ധതിയാണ് യെശയ്യ 55:8-9 വചനം ശ്രദ്ധിക്കുക. "എന്റെ ചിന്തകൾ നിങ്ങളുടേതുപോലെയല്ല. നിങ്ങളുടെ വഴികൾ എന്റേതുപോലെയുമല്ല ആകാശം ഭൂമിയേക്കാൾ ഉയർന്നു നിൽക്കുന്നു. അതുപോലെ എന്റെ വഴികളും ചിന്തകളും നിങ്ങളുടേതിനെക്കാൾ ഉന്നതമത്രേ." നമ്മൾ എന്തായിത്തീരണമെന്നാഗ്രഹിക്കുന്നത് ദൈവമാണ്. നമുക്കു മറ്റു പല കഴിവുകളും നിഷേധിക്കുമ്പോഴും അവയെക്കാളേറെ ദൈവിക ദാനങ്ങൾ നൽകി അനുഗ്രഹിക്കുന്നവനാണ് ദൈവം. മോന് നല്ല ആരോഗ്യമുണ്ട്, നല്ല കാഴ്ച ശക്തി

ഞാൻ സംസാരിച്ചു തീർന്നപ്പോൾ ദുഃഖം കൊണ്ടുമൂടിയിരുന്ന ആ പതിനഞ്ചുവയസ്സുകാരന്റെ മുഖത്ത് ചെറിയൊരു തെളിച്ചം. തനിക്കു തെറ്റുപറ്റിപ്പോയി എന്നൊരു ചിന്ത ആ മുഖത്ത് നിഴലിക്കുന്നതായി എനിക്കു തോന്നി. അവസാനമായി ഞാനവനോട് ഇങ്ങനെ ചോദിച്ചു. "മോൻ ദൈവത്തിൽ വിശ്വസിക്കുന്നുണ്ടോ?"

"ഉണ്ട്".

മോൻ വിശ്വസിക്കുന്ന ദൈവം ആരാണ്. ഒന്നു പറയാമോ? അവൻ യേശു എന്ന് ഉത്തരം പറഞ്ഞു.

ഞാൻ എന്റെ കൈയ്യിലിരുന്ന വിശുദ്ധ വേദപുസ്തകം തുറന്നു. ഒരു ഭാഗം ചൂണ്ടിക്കാണിച്ച ശേഷം അവനോട് വായിക്കാൻ പറഞ്ഞു. അവൻ ഇപ്രകാരം വായിച്ചു. "ആരെങ്കിലും എന്നെ അനുഗമിക്കാൻ ആഗ്രഹിക്കുന്നെങ്കിൽ അവൻ തന്നെത്തന്നെ പരിത്യജിച്ച് തന്റെ കുരിശുമെടുത്ത് എന്നെ അനുഗമിക്കട്ടെ" (മത്താ. 16:24).

ഞാൻ അവന്റെ ശിരസ്സിൽ കരങ്ങളമർത്തി പ്രാർത്ഥിച്ചു. ആ അനാഥാലയത്തിന്റെ പടിയിറങ്ങുമ്പോൾ അവന്റെ മുഖത്ത് ഞാൻ ദർശിച്ച പുഞ്ചിരി 1 പത്രോസ് 1:6 തിരുവചനം എനിക്കു വെളിപ്പെടുത്തിത്തന്നു.

**ഉപകാരസ്മരണ**



**ഒരു വിശ്വാസി**





മലങ്കര സുറിയാനി
കത്തോലിക്കാ സഭയുടെ
വൈദിക പരിശീലന കേന്ദ്രം

സെന്റ് മേരീസ് മലങ്കര സെമിനാരി
മാർ ഈവാനിയോസ് വിദ്യാനഗർ
നാലാഞ്ചിറ
തിരുവനന്തപുരം



RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 28-04-2017 Posting Date 28-29 APRIL 2017

Christavakahalam Monthly MAY 2017
Annual Subscription Rs. 150/-
Single Copy Rs. 15/-

## സുവിശേഷത്തിന്റെ ആനന്ദം പകരാം...
## സഭയുടെ ശുശ്രൂഷകളിൽ പങ്കാളികളാകാം...

## വായിക്കുക
## വരിക്കാരാകുക
## പ്രചരിപ്പിക്കുക

### ഏറെ പുതുമകളോടെ,
### പുതിയ പംക്തികളോടെ
### കെട്ടിലും മട്ടിലും ആകർഷകമായി
### എല്ലാ കുടുംബങ്ങളിലേക്കും




ക്രൈസ്തവ കാഹളം
മലങ്കരസുറിയാനി കത്തോലിക്കാ സഭയിലെ
പ്രഥമ പ്രസിദ്ധീകരണം

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com